3

# വാക്കറിവ്

പുസ്തകം 4 ● ലക്കം 2 ●2010 സെപ്തംബർ-നവംബർ

# വാക്കറിവ്

**മാസിക**

2010 സെപ്തം-നവംബർ

പുസ്തകം 4 ലക്കം 2

പത്രാധിപർ

മനോജ്

സഹ പത്രാധിപർ

എം.വി.ഹരിദാസൻ (ഓണററി)


## ഉള്ളടക്കം




വിലാസം

വാക്കറിവ് മാസിക, 'ഗയ',
പോസ്റ്റാഫീസിനു സമീപം,
കൊല്ലങ്കോട്-678 506, പാലക്കാട് ജില്ല.
ഫോൺ : 04923-264331, 9446638940
e-mail : manojvakkarivu@gmail.com



ഡി.ടി.പി. & പ്രിന്റിങ്ങ്

എസ്.പി.കെ. പ്രിന്റേഴ്സ്, കൊല്ലങ്കോട്.

ആമുഖ ലേഖനം

# വിദൂഷകനായ അഹംബ്രഹ്മാസ്മി

മനോജ്

## ഒന്ന്

മതങ്ങളുടെ ഉത്ഭവകാലത്തിൽ സാമ്പത്തിക സമത്വം, പൊതുഉടമ എന്നീ ചിന്തകൾ കടന്നു വരുന്നില്ല. ഭരണാധികാരികളെ പ്രീതിപ്പെടുത്തുന്ന മതങ്ങൾ നിലവിലുള്ള സാമ്പത്തികഘടനയെ സംരക്ഷിക്കുകയാണ് ചെയ്യുക. സാമൂഹ്യഘടനയെ മാറ്റിപണിയാൻ സെമിറ്റിക് മതങ്ങൾ തയ്യാറായി. അതുകൊണ്ടാണ് സെമിറ്റിക് മതങ്ങളിലെ പ്രവാചകൻമാർ വിമോചകന്മാരായി തീർന്നത്. പ്രവാചകൻമാരുടെ വിമോചനങ്ങൾ സാമൂഹ്യതലത്തിൽ ഒതുങ്ങി എന്നു മാത്രം. മതത്തേയും രാജാവിനേയും വേർതിരിച്ചുനിർത്തിയ ക്രൈസ്തവമതവും, അധികാരഘടനയെ മാറ്റങ്ങളില്ലാതെ നിലനിർത്തി. ഭരണാധികാരിയായ മുഹമദ്ദ്നബിയും സാമ്പത്തിക വ്യവസ്ഥിതിയെ മാറ്റങ്ങളില്ലാതെ രക്ഷിച്ചു.

സെമിറ്റിക് മതങ്ങളുടെ വിമോചനസങ്കല്പം സമൂഹത്തിൽ ബാഹ്യമായും ആന്തരികമായും അനേകം പരിവർത്തനങ്ങൾ ഉണ്ടാക്കി. സ്വന്തം മതത്തിനകത്ത് സാഹോദര്യത്തെ സ്ഥാപിക്കാനും അവർക്കു കഴിഞ്ഞു. പ്രത്യക്ഷത്തിൽ നിന്നും ജീവിതദർശനത്തെ ഉൾക്കൊണ്ട അവർ ദൈവത്തെ കേന്ദ്രീകരിച്ച് ഭൂമിയിലെ ജീവികൾക്കും, മനുഷ്യർക്കും വേണ്ടി വ്യാഖ്യാനങ്ങൾ സൃഷ്ടിച്ചു. അതുകൊണ്ട് സഹജീവികളോടു കാരുണ്യം കാട്ടുവാനും അവർക്കു കഴിഞ്ഞു. അവരുടെ ചിന്തകളിൽ അനന്തതയെ സംബന്ധിച്ച അനാവശ്യ വ്യാഖ്യാനങ്ങൾ കടന്നു വരുന്നില്ല.പ്രത്യക്ഷത്തെ ഉൾക്കൊണ്ട സെമിറ്റിക് മതഗ്രന്ഥങ്ങൾ വ്യാഖ്യാനങ്ങൾ ആവശ്യമില്ലാത്ത പ്രബോധനങ്ങളായി.

ബുദ്ധമതവും ജൈനമതവും പ്രത്യക്ഷത്തിൽ ഊന്നിയ ഭാരതീയ മതങ്ങളാണ്. പ്രത്യക്ഷവും, അനുമാനവുമാണ് അവയുടെ പ്രമാണങ്ങളുടെ മാർഗ്ഗം. പ്രമാണങ്ങളെ ബുദ്ധൻ നിരസിക്കുകയുണ്ടായി. അതുകൊണ്ടാണ് സ്വയം വിളക്കായി വഴികണ്ടെത്താൻ ബുദ്ധൻ ഉപദേശിച്ചത്. ബുദ്ധമതത്തിലെ കാരുണ്യത്തേയും ബൗദ്ധസംഘത്തിലെ സാഹോദര്യത്തേയും സെമിറ്റിക് മതങ്ങൾ സ്വാംശീകരിച്ച് വിപുലമാക്കി. സാമൂഹിക പരിവർത്തനങ്ങൾ ഉണ്ടാക്കിയ സെമിറ്റിക് മതങ്ങളുടെ വിമോചന സങ്കല്പങ്ങൾ അന്തിക്രിസ്തുവിന്റെ വരവോടെ അവസാനിച്ചു.

വിമോചകൻമാരെല്ലാം ദൈവപുത്രമാരായാണ് പരിഗണിക്കപ്പെടുന്നത്. ദൈവനീതിയെ ഭൂമിയിൽ സ്ഥാപിക്കാനാണ് അവർ ജനിക്കുന്നത്. വിമോചകന്റെ നീതി ഭൂരിപക്ഷം മനുഷ്യരുടെ നന്മയാണ്. നീതിയുടെ ലോകത്തെ പ്രഖ്യാപിക്കുന്ന അവർ അത് നടപ്പിലാക്കാനുള്ള മാർഗ്ഗരേഖയും നിശ്ചയിക്കുന്നു.

രണ്ട്

ബുദ്ധമതത്തിന്റെ തിരോധാനം ഹൈന്ദവതയുടെ രക്ത പങ്കില മായ അധികാരവാഴ്ചയുടെ ഫലമാണ്. അനേകായിരം ബുദ്ധ ഭിക്ഷു ക്കളേയും അനുയായികളേയും കൊന്നൊടുക്കിയാണ് ഹൈന്ദവമതം ആധിപത്യം നേടുന്നത്. ബുദ്ധവിഹാരങ്ങളേയും മഠങ്ങളേയും ഹിന്ദുക്കൾ നാമാവശേഷമാക്കി. ബുദ്ധമതത്തിലെ കാരുണ്യത്തേയും സമത്വത്തേയും ജ്യോതിഷത്തേയും ഹൈന്ദവീകരിച്ചു. രസായന പഠനവും ഗണിതവും വികാസപരിണാമങ്ങളില്ലാതെ അടഞ്ഞ അവസ്ഥയിലായി. ബുദ്ധമത ക്കാരുടെ സാമ്പത്തിക സ്രോതസ്സായ വണിക്കുകളെ നിയന്ത്രിക്കാൻ കടൽകടക്കുക മതനിഷേധമായി പ്രഖ്യാപിച്ചു.

വീണ്ടും പ്രബലശക്തിയായി തീർന്ന ഹൈന്ദവമതം ബുദ്ധൻ തുറന്നിട്ട മനുഷ്യന്റെ സാദ്ധ്യതകളെ എല്ലാം അടച്ചു. അയിത്തവും ജാതീയതയും വീണ്ടും സമൂഹത്തെ ബാധിച്ചു. ഹൈന്ദവയുടെ അടിത്തറതന്നെ ജാതീയതയിലാണ് നിലനില്ക്കുന്നത്. ജാതീയത ചിലർക്കുമാത്രം വിശിഷ്ടമായ അവകാശങ്ങളെ നല്കി. ജന്മംകൊണ്ട് വിശിഷ്ടരായി തീർന്നവരുടെ ദാസ്യൻമാരാണ് മറ്റെല്ലാജാതിക്കാരും. ജാതീയമായ ഔന്നത്യാവസ്ഥയെ, പൂർവ്വജന്മാർജ്ജിതമായ കർമ്മഫലമാണെന്ന് ഹൈന്ദമതം ഉറപ്പിച്ചുപറയുന്നു. പൂർവ്വജന്മങ്ങളിലെ ദുഷ്കൃത്യ ങ്ങളുടെ ഫലമായാണ് ഓരോരുത്തരും വിഭിന്ന ജാതികളിൽ ജനിക്കുന്നത്. ഓരോ ജാതിക്കാരനും അവനവന് വിധിച്ച കർമ്മങ്ങളെ, ധർമ്മത്തെ ചെയ്യണം. വിധിവിഹിതവും കർമ്മബന്ധവുമായി തീർന്ന ജാതീയതയെ ആർക്കും നിഷേധിക്കുവാനാവില്ല. മനുഷ്യന്റെ ഇച്ഛയ്ക്കും, കർമ്മങ്ങൾക്കും ലോകത്തെ മാറ്റിതീർക്കാനാവില്ല. അത്തരം പ്രവർത്തനങ്ങളെല്ലാം ദൈവവിരുദ്ധവും, മതവിരുദ്ധവുമാണ്. പരിവർത്തനത്തിനു വേണ്ടി മനുഷ്യർ പ്രവർത്തിക്കുമ്പോഴാണ്; ജാതിഘടനയെ ലംഘിക്കുമ്പോഴാണ് ധർമ്മം സ്ഥാപിക്കാനായി ദൈവം അവതരിക്കുന്നത്.

മുകളിൽ വിവരിച്ച ഹൈന്ദവമത ദർശനത്തിൽ നിന്നും അവതാരങ്ങളുടെ വർഗ്ഗതാല്പര്യങ്ങളെ നമുക്കു കണ്ടെത്താൻ കഴിയും.

നിലവിലുള്ള സാമൂഹിക, സാമ്പത്തിക ഘടനയെ യാതൊരു മാറ്റങ്ങളും ഇല്ലാതെ തുടരാൻ വേണ്ട ധൈഷണിക ന്യായങ്ങളേയും ഹൈന്ദവത കണ്ടെത്തി. പൂർവജന്മാർജ്ജിതമായ ഈ ജീവിതത്തെ മാറ്റാൻ കഴിയി ല്ലെന്ന് നമ്മൾ കണ്ടുവല്ലോ. ഓരോ വ്യക്തിയും ജാതീയ ഉല്പാദന വ്യവ സ്ഥയുടെ ഭാഗമാണ്. യാഗങ്ങൾക്കും യജ്ഞങ്ങൾക്കും സഹായം ചെയ്ത് ബ്രാഹ്മണ്യത്തെ സേവിച്ച് ഓരോ വ്യക്തിയും വരും ജന്മത്തിനു വേണ്ട സുകൃതം ശേഖരിക്കണം. വിധിയും പൂർവ്വാർജ്ജിത കർമ്മ ഫലവുമായ ഈ ജീവിതത്തിലെ അനുഭവങ്ങളെല്ലാം മായയാണ്. എല്ലാം അസ്ഥിര മാണ്.

സ്ഥിരമായത് ബ്രഹ്മം മാത്രമാണ്. ബ്രഹ്മത്തിന്റെ അവിച്ഛിന്ന രൂപമാണ് ഈ കാണുന്നതെല്ലാം. ബ്രഹ്മത്തിൽ എത്തിച്ചേരുകയാണ് ജീവാത്മാവിന്റെ ലക്ഷ്യം. ബ്രഹ്മത്തിലേക്കുള്ള പ്രവേശനം ബ്രാഹ്മണനു മാത്രമുള്ളതാണ്. മറ്റു ജാതിക്കാർക്ക് സന്യാസവും പരിത്യാഗവും മോക്ഷവും അപ്രാപ്യമാണ്. കാമത്തിലും ജൈവവികാരങ്ങളിലും അകപ്പെട്ട മറ്റുജാതികാർക്ക് മോക്ഷം അസാദ്ധ്യമായതുകൊണ്ടു മായാബദ്ധമായ വ്യവഹാരികകാലം അവർക്ക് എന്തുംചെയ്യാനുള്ള അവസരങ്ങൾ നല്കുന്നു. ബ്രഹ്മ സാന്നിദ്ധ്യം ബ്രാഹ്മണരായ സന്യാസികൾക്കു മാത്രമാണ് അനുഭവിക്കാൻ കഴിയുക.

ശ്രേണീശൃംഖലയായ ജാതീയത ബ്രാഹ്മണന്റെ ആധിപത്യത്തിനും സുഖലോലുപതയ്ക്കുംവേണ്ടി സൃഷ്ടിക്കപ്പെട്ടതാണ്. സമൂഹത്തിലെ ഉന്നതരായ ബ്രാഹ്മണർ കായികാദ്ധ്വാനത്തെ നികൃഷ്ടവും നീചവുമാക്കിതീർത്തു. മന്ത്രങ്ങൾകൊണ്ട് ദൈവത്തെ വരുതിയിലാക്കിയ ബ്രാഹ്മണ്യം മറ്റ് ജനസമൂഹങ്ങളെ അടിമകളാക്കി. അങ്ങനെ വിമോചനവും പരിവർത്തനങ്ങളുമില്ലാത്ത അവസ്ഥയിൽ നൂറ്റാണ്ടുകളോളം ഭാരതീയസമൂഹത്തെ പിടിച്ചുകെട്ടാൻ ബ്രാഹ്മണ്യത്തിനു കഴിഞ്ഞു.

ജനാധിപത്യത്തിന്റെ വരവോടെ ബ്രാഹ്മണന്റെ അധികാരശക്തി നഷ്ടപ്പെടുകയുണ്ടായി. എങ്കിലും ബ്രാഹ്മണപ്രത്യയശാസ്ത്രത്തിന്റെ സ്വാധീനമാണ് ഇന്നത്തെ ഭാരതത്തേയും നിയന്ത്രിക്കുന്നത്.

**മൂന്ന്**

അഭേദചിന്തയും അഹംബ്രഹ്മാസ്മിയും അദ്വൈതവും ഉദ്ഘോഷിച്ച ശങ്കരൻ പ്രായോഗികതലത്തിൽ തികഞ്ഞ ജാതി വിശ്വാസിയായിരുന്നു. പൗരോഹിത്യത്തിന്റെ ആധിപത്യത്തെ ഉറപ്പിക്കാനാണ് അദ്ദേഹം ശ്രമിച്ചത്. ഭാരതത്തിന്റെ വിവിധ ഭാഗങ്ങളിൽ മഠങ്ങൾ സ്ഥാപിച്ച ശങ്കരൻ ബ്രാഹ്മണരെ മാത്രമാണ് മഠാധിപതിളാക്കിയത്. ശങ്കരൻ ഹൈന്ദവമതത്തെ പരിഷ്കരിക്കുന്നില്ല, പകരം യാഥാസ്ഥിതികതയെ പുനഃസ്ഥാപിക്കുകയാണ്. അതിന് ചിന്തയോടൊപ്പം അധികാരത്തിന്റെ വാളുകളെ ഉപയോഗിക്കുകയും ചെയ്തു.

ബ്രഹ്മജ്ഞാനം ബ്രാഹ്മണനുമാത്രം അവകാശപ്പെട്ടതോടെ ദ്വിജന്മാർ ദൈവത്തിന്റെ പ്രതിനിധികളായി. അവരുടെ വാക്കുകളും വ്യാഖ്യാനങ്ങളും ദിവ്യവചനങ്ങളായി. അഹം ബ്രഹ്മാസ്മിയും അഭേദചിന്തയും വൈശ്യനും ശൂദ്രനും അവർണ്ണനും എത്തിച്ചേരാൻ കഴിയാത്ത ഇടങ്ങളായി. സന്യാസം ബ്രാഹ്മണർക്കുമാത്രം അവകാശപ്പെട്ടതിനാൽ മറ്റുജാതിക്കാർ വ്യവഹാരകാലത്തിലെ അനുഷ്ഠാനങ്ങളെ പാലിച്ച് ദൈവപ്രീതി നേടി.

മുസ്ലീമുകൾ ഭരണാധികാരികൾ ആയപ്പോഴും ഹൈന്ദവ മതത്തിലെ ബ്രാഹ്മണാധിപത്യത്തിന് യാതൊരു കോട്ടവും ഉണ്ടാകുന്നില്ല. സിവിൽ, ക്രിമിനൽ നിയമങ്ങളിൽ ജ്യാത്യാചാരങ്ങൾ പാലിക്കപ്പെട്ടു.

മുസ്ലീമുകൾ ഭരണാധികാരികാളായതോടെ സ്വാഭാവികമായും അവരുടെ മതത്തേയും ജനങ്ങൾ സ്വീകരിച്ചുതുടങ്ങി. മുസ്ലീം ഭരണകാലത്ത് ഉത്തരേന്ത്യയിൽ ശൂദ്രവിഭാഗങ്ങളാണ് കൂടുതലായും മതപരിവർത്തനം നടത്തിയത്. ഇതിനു കാരണം ബ്രാഹ്മണർ രാജാധികാരത്തിന്റെ പങ്കുപറ്റി അപ്പോഴും ഉന്നതസ്ഥാനങ്ങളിൽ നിലനിന്നിരുന്നു. കൂടാതെ മുസ്ലീമാകുന്നതോടെ ശൂദ്രന്റെ അധഃകൃതാവസ്ഥ ഇല്ലാതായി. അക്ഷരാഭ്യാസം നേടാനും അങ്ങനെ അധികാരത്തിന്റെ ഭാഗമാകാനും മതംമാറിയ മുസ്ലീമുകൾക്കു കഴിഞ്ഞു.

ശൂദ്രന്റെ ഇസ്ലാമിലേക്കുള്ള മതപരിവർത്തനത്തെ തടയു ന്നതിനു വേണ്ടിയാണ് ഉത്തരേന്ത്യയിൽ ഭക്തിപ്രസ്ഥാനം ആരംഭിക്കുന്നത് ഭക്തിയുടെ പാരമ്യാവസ്ഥ ജാതീയമായ വേറിടലുകൾക്ക് അപ്പുറത്താണ്. ഭക്തിപ്രസ്ഥാന ക്കാരിലെ പ്രമുഖർ ബ്രാഹ്മണർ അല്ലെന്നത് ശ്രദ്ധേയമാണ്. അപ്പോഴും ബ്രാഹ്മണൻ തന്നെയാണ് ദൈവഹിതത്തിന്റെ അവകാശി. ബ്രാഹ്മണാധിപത്യത്തേയും ശാങ്കരദർശനത്തേയും അംഗീകരിച്ച ഭക്തി പ്രസ്ഥാനം അവർണ്ണരോട് നിർമമത പുലർത്തുകയും ചെയ്തു. ശൂദ്രരിലേക്ക് ഇതിഹാസങ്ങളേയും പുരാണങ്ങളേയും എത്തിച്ച് മതപരിവർത്തനത്തെ തടയുകയായിരുന്നു ഭക്തിപ്രസ്ഥാനത്തിന്റെ ലക്ഷ്യം.

ബ്രീട്ടീഷ് ഭരണത്തോടെ ഭാരതത്തിലെ ബ്രാഹ്മണാധിപത്യത്തിന് പ്രകടമായ മാറ്റങ്ങൾ ഉണ്ടായി. ക്രിമിനൽ നിയമങ്ങളുടെ ഏകീകരണവും ദായക്രമത്തിലെ പരിഷ്കരണവും ബ്രാഹ്മണാധിപത്യത്തിന്റെ അടിത്തറ ഇളക്കി. പ്രജകളെല്ലാം സമൻമാരായി തീർന്നതോടെ ജാതീയമായ വേർതിരിവുകളുടെ പ്രസക്തി നഷ്ടമായി. കൂടാതെ ആർക്കും പ്രവേശിക്കാവുന്ന പൊതുസ്ഥലങ്ങളും– വിദ്യാലയങ്ങൾ, ആശുപത്രികൾ, കോടതികൾ, സർക്കാർ ഓഫീസുകൾ, –പൊതുതൊഴിൽമണ്ഡലങ്ങളും ഉണ്ടായി. ഒരേ കുറ്റത്തിന് ബ്രാഹ്മണനേയും ശൂദ്രനേയും അവർണ്ണനേയും ബ്രീട്ടീഷ് നിയമങ്ങൾ ഒരുപോലെ ശിക്ഷിച്ചു.

തുല്യനീതിയും തുല്യ അവകാശങ്ങളും ബ്രിട്ടീഷുകാർ നടപ്പിലാക്കിയതോടെ ശൂദ്ര–അവർണ്ണ വിഭാഗങ്ങൾ സന്യാസം സ്വീകരിച്ചുതുടങ്ങി. ശൂദ്ര–അവർണ്ണ വിഭാഗങ്ങൾക്കു സന്യസിക്കാനുള്ള അവകാശം ബ്രിട്ടീഷുനിയമങ്ങളുടെ പിൻബലത്തിൽ ലഭിച്ചതാണെങ്കിലും, അതിന് ബ്രാഹ്മണ്യത്തിന്റെ പിൻതുണയുമുണ്ടായിരുന്നു. ക്രൈസ്തവ മതത്തിലേക്ക് പരിവർത്തനം ചെയ്യുന്ന അവർണ്ണരെ തടയുകയായിരുന്നു ബ്രാഹ്മണ്യത്തിന്റെ ലക്ഷ്യം.

ഇംഗ്ലീഷുകാർ ആധിപത്യം ഉറപ്പിച്ചതോടെ ഭാരതത്തിലെ ബ്രാഹ്മണർ സംസ്കൃതത്തെ ഉപേക്ഷിച്ച് ഇംഗ്ലീഷ് വിദ്യാഭ്യാസം നേടുവാൻ ആരംഭിച്ചു. സ്വാഭാവികമായും ശൂദ്രരും ഭരണവ്യവസ്ഥയുടെ ഭാഗമാകാൻ നവീന വിദ്യാഭ്യാസത്തെ അശ്രയിച്ചു. അവർണ്ണരും വിദ്യാഭ്യാസം നേടി

അധികാരത്തിന്റെ ഉന്നതങ്ങളിൽ എത്തിച്ചേരാൻ പരിശ്രമിച്ചു തുടങ്ങി.

അക്ഷരജ്ഞാനം ജനകീയമായതോടെ പുരാണങ്ങളും ഇതിഹാസങ്ങളും ബ്രാഹ്മണരിൽ നിന്ന് അടിത്തട്ടിലേക്ക് എത്തി. അച്ചടിയുടെ വികാസവും ബ്രാഹ്മണാധിപത്യത്തിൽ നിന്ന് മതഗ്രന്ഥങ്ങളെ മോചിപ്പിച്ചു. വേദപാരായണം നടത്തിയ ശൂദ്രരും അവർണ്ണരും ബ്രാഹ്മണ്യത്തിന് കാലോചിതമായ വ്യാഖ്യാനങ്ങൾ നല്കി. ബ്രാഹ്മണകേന്ദ്രീകൃതമായ അദ്വൈതത്തേയും അഹംബ്രഹ്മാസ്മിയേയും അഭേദചിന്തയേയും മറ്റുജാതിക്കാരും ഉൾക്കൊണ്ടു.

ശാങ്കരദർശനത്തിന്റെ അന്തസത്തയെ ശൂദ്രരും അവർണ്ണരും ചോദ്യം ചെയ്തില്ല എന്നത് നമ്മുടെ ശ്രദ്ധയിൽപ്പെടേണ്ടക്കാര്യമാണ്. ശാങ്കരദർശനത്തെ ശൂദ്രരും അവർണ്ണരും ഉൾക്കൊള്ളുകയും അനുകരിക്കുകയുമാണ് ചെയ്തത്.

ശൂദ്രന്മാർക്കും അവർണ്ണർക്കും സന്യാസം അനുവദിച്ചു കിട്ടിയതോടെ ആൾദൈവങ്ങളുടെ എണ്ണം വർദ്ധിച്ചു. വ്യവഹാരിക കാലത്തിൽപ്പെട്ടു കാമക്രോധാദിമോഹങ്ങളുമായി ജീവിക്കുന്ന സാധാര ണക്കാർ ബ്രഹ്മജ്ഞാനത്തെ അറിയാതെ ജീവിക്കുകയാണ്. അഹം ബ്രഹ്മാസ്മി ഉൾക്കൊണ്ട സന്യാസിമാർ അദ്വൈതത്തിന്റെ വക്താക്കളായി ദൈവത്തിന്റെ പ്രതിപുരുഷമാരാകുന്നു. ഇത്തരം ഒരവസ്ഥയ്ക്കു കാരണം സകലതിലും നിറഞ്ഞു നില്ക്കുന്ന ബ്രഹ്മസാന്നിദ്ധ്യമാണ്. രക്ഷകന്മാർക്കും അവതാരങ്ങൾക്കും ദിവ്യശക്തികൾ ഉണ്ടല്ലോ. അതോടെ ഏതെങ്കിലും തരത്തിലുള്ള ഇന്ദ്രജാലം പ്രകടിപ്പിക്കുന്ന സന്യാസിമാരെല്ലാം തന്നെ സാധാരണക്കാരുടെ മുമ്പിൽ ആൾ ദൈവങ്ങളായിത്തീർന്നു.

സെമിറ്റിക് മതങ്ങളിൽ ദൈവപുത്രനാണ് പ്രവാചകൻ. ഹിന്ദുമതത്തിൽ ബ്രഹ്മജ്ഞാനമുള്ളവർക്കെല്ലാം ആൾദൈവമാകാൻ കഴിയും. അതിന് യോഗ്യതയായി സന്യാസം വേണമെന്നു മാത്രം.

തിതിക്ഷയിൽ നിന്ന് തുരീയാവസ്ഥയിലൂടെ മോക്ഷത്തെ അഗ്രഹിക്കുന്ന സന്യാസി ബ്രഹ്മത്തെ അറിഞ്ഞവനും അഹത്തിൽ ബ്രഹ്മത്തെ ഉൾകൊള്ളുന്നവനുമാണ്. അവതാരസങ്കല്പങ്ങളും അഹം ബ്രഹ്മാസ്മിയുമാണ് ആൾദൈവങ്ങളെ ഉണ്ടാക്കുന്നത്. ശൂദ്രനും അവർണ്ണനും ആൾദൈവങ്ങൾ ആകുന്നതോടെ ആൾക്കൂട്ടത്തെ വശീകരിച്ച് ഹിന്ദുമതത്തിൽ തന്നെ നിലനിർത്താൻ കഴിയും. മതവും ജാതിയും ജനാധിപത്യത്തിൽ കടന്നുകയറുമ്പോൾ ആൾദൈവങ്ങൾ സംഘടിതമായ വോട്ടിനുള്ള കേന്ദ്രമാണ്.

ബ്രഹ്മജ്ഞാനിയായ ബ്രാഹ്മണന് ആൾദൈവമാകാൻ ദിവ്യസിദ്ധികളുടെ ആവശ്യമില്ല, കാരണം ജന്മം കൊണ്ടു തന്നെ അവർക്ക് ദിവ്യത്വമുണ്ട്. ശൂദ്രനും അവർണ്ണനും ആൾദൈവമാകാൻ ദിവ്യസിദ്ധികളുടെ പരിവേഷം

വേണം.

മതവും സാമൂഹ്യപരിസരവും ദിവൻമാരായ ആൾദൈവങ്ങളെ സൃഷ്ടിക്കുന്നു. മലവിസർജ്ജനം ചെയ്യുന്നവരെല്ലാം സാധാരണ മനുഷ്യർ മാത്രമാണ്. മലം വിസർജ്ജിച്ചുകൊണ്ടിരിക്കുന്ന ആൾദൈവത്തിന്റെ ചിത്രം മനസ്സിൽ തെളിയുമ്പോൾ എല്ലാവർക്കും സത്യദർശനം ഉണ്ടാകുകതന്നെ ചെയ്യും.

•

---

അഭിമുഖം

# യാത്രയിൽ തനിയെ

**ടി.പത്മനാഭൻ/മനോജ്**

## മൂന്ന്

***'മകനെ എന്റെ കണ്ണടയുന്നതിനുമുമ്പായി എനിക്ക് നിന്നെയൊന്നു കാണണം' (കത്തിയും കൈവളയും പേജ് 278)***

***ഇന്ത്യാ വിഭജനത്തിന്റെ ദാരുണമായ അവസ്ഥയാണ് ഈ കഥ. വിഭജന കാലഘട്ടത്തിൽ ജീവിച്ച പപ്പേട്ടന്റെ ഓർമ്മകൾ എന്തെല്ലാമാണ് ?***

അന്യന്റെ അനുഭവങ്ങൾ എഴുതി പ്രശസ്തി നേടാൻ ഞാൻ ഒരിക്കലും തയ്യാറായിട്ടില്ല. എന്റെ അനുഭവങ്ങൾ തന്നെയാണ് ഞാൻ എഴുതിയിട്ടുള്ളത്. സാഹിത്യം ഭാവങ്ങളുടേയും വികാരങ്ങളുടേയും സംഭവങ്ങളുടേയും വിവരണമാണ്. അനുഭവങ്ങളെ ചിമിഴിൽ ഒതുക്കുകയാണ് എന്റെ രീതി.

എന്റെ കഥകൾ പലസ്ഥലത്തും കാലത്തിലും നടക്കുന്നവയാണ്. അവയിലെല്ലാം എന്റെ അനുഭവങ്ങളും ഞാൻ കണ്ട സ്ഥലകാലങ്ങളുമാണ്. അലിഗറിയേയും ഐറണിയേയും ഞാൻ സാഹിത്യമായി കാണുന്നില്ല. അതെല്ലാം സാഹിത്യബാഹ്യമായ രചനകളാണ്.

ഇന്ത്യാ–പാക് വിഭജനം ഞാൻ നേരിട്ട് അനുഭവിച്ച കാര്യങ്ങളാണ്. 53–ൽ ഉത്തരേന്ത്യയിൽ ഞാൻ സഞ്ചരിച്ചിട്ടുണ്ട്. പ്രത്യേകിച്ച് അതിർത്തി മേഖലയിൽ. വിഭജനത്തിന്റെ ദാരുണ ദൃശ്യങ്ങളാണ് ഞാൻ അപ്പോഴും അവിടെ കണ്ടത്. സ്വാതന്ത്ര്യം ആർക്കുവേണ്ടി, എന്തിനുവേണ്ടി എന്ന ചോദ്യം എപ്പോഴും എന്നെ അലട്ടാറുണ്ട്. നാടും വീടും ബന്ധുക്കളും നഷ്ടപ്പെട്ട ജനക്കൂട്ടം. അവർക്ക് എന്തിനുള്ള സ്വാതന്ത്ര്യമാണ് ലഭിച്ചത് ?

വർഗ്ഗീയ കലാപങ്ങൾ നടന്ന പല പ്രദേശങ്ങളിലും ഞാൻ സഞ്ചരിച്ചിട്ടുണ്ട്. അപ്പോഴും ആർക്കുവേണ്ടി എന്തിനുവേണ്ടി എന്നീ ചോദ്യങ്ങളാണ് ശേഷിച്ചത്.

'മഖൻസിങ്ങിന്റെ മരണം' അക്കാലത്ത് ഞാൻ അനുഭവിച്ച യാഥാർത്ഥ്യമാണ്. ബസ്സ് ഡ്രൈവറും, അമ്മയും മകളും അടങ്ങുന്ന അഗതികുടുംബവും എന്റെ സഹയാത്രികരായിരുന്നു. ഡ്രൈവറുടെ മരണത്തിനും ഞാൻ സാക്ഷിയായി. ഇത് അനുഭവങ്ങളുടെ പൂർണ്ണത നൽകിയ കഥകൾ. ചില കഥകൾ ചെറിയ അനുഭവങ്ങളെ വികസിപ്പിച്ചെടുത്തതാണ്. അത്തരം കഥകളിൽ എന്റെ ഭാവനയുമുണ്ടാകും. 'കത്തിയും കൈവളയും' എന്ന കഥ വിഭജനകാലത്തെ മറ്റൊരു അനുഭവത്തെ വികസിപ്പിച്ചെടുത്തതാണ്. ചെറിയൊരു 'ത്രെഡ്' അനുഭവമായി ഉണ്ടായിരുന്നു.

'മകൻ' എന്ന ചെറുകഥ എന്റെ കുടുംബത്തിൽ സംഭവിച്ചതാണ്. 'മുജ്ജന്മശത്രുവിലെ' മകളും എന്റെ ബന്ധത്തിൽപ്പെട്ടതാണ്. ഈ അനുഭവങ്ങളുമായി കൂടിക്കലരാൻ അന്ന് അവസരമുണ്ടായി. ഭാവനയിൽ നിന്ന് കഥ ഉണ്ടാക്കാനാവില്ലെന്ന് ഞാൻ വിശ്വസിക്കുന്നു. അനുഭവങ്ങളാണ് കഥയുടെ അടിസ്ഥാനശില. അനുഭവങ്ങളെ കഥയാക്കിമാറ്റാൻ പ്രതിഭ വേണം. അനുഭവങ്ങളെ ക്രമംതെറ്റാതെ പകർത്തിയാൽ സംഭവങ്ങളുടെ വിവരണമെ ആകൂ.

**'വിമോചനസമരത്തിൽ പങ്കെടുത്ത വ്യക്തിയാണ് ഇതെഴുതുന്നത്.' (പള്ളിക്കുന്ന് പേജ് 34)**

**രാഷ്ട്രീയത്തിന്റെ പിന്തുണ ഇല്ലാതെ തനിയെയാണല്ലോ പപ്പേട്ടൻ വിമോചനസമരത്തിൽ പങ്കെടുത്തത്. എന്താണതിനു കാരണം ?**

**'ഞാൻ ചെയ്തത് കുറ്റമല്ല. ഇത്തരം അനുഭവങ്ങൾ ഉണ്ടായാൽ ഇനിയും എഴുതും. അത് എന്റെ കടമയാണ്'**

**പപ്പേട്ടന്റെ ഈ സത്യപ്രസ്താവനയോട് കോടതി എങ്ങനെയാണ് പ്രതികരിച്ചത് ?**

1957 ലെ കമ്മ്യൂണിസ്റ്റ് മന്ത്രിസഭയ്ക്ക് എതിരെയുള്ള വിമോചന സമരം പ്രതിലോമകരമാണെന്ന് വ്യാഖ്യാനിക്കപ്പെടുന്ന കാലഘട്ടത്തിലാണ് നമ്മൾ ഇന്നു ജീവിക്കുന്നത്. മതങ്ങളും അമേരിക്കൻ സാമ്രാജ്യത്വവും കമ്മ്യൂണിസ്റ്റ് മന്ത്രിസഭയെ അട്ടിമറിക്കാൻ ശ്രമിച്ചിരിക്കാം. അത് സത്യവുമാണ്. കേരളം കണ്ട ഏറ്റവും മികച്ച മന്ത്രിസഭയാണ് 1957ലെ ഇ.എം.എസ്. മന്ത്രിസഭ. വിദ്യാഭ്യാസത്തിലും കാർഷികമേഖലയിലും അവർ വരുത്തിയ മാറ്റങ്ങൾ പുരോഗമനാത്മകമായിരുന്നു. അതിനുശേഷം കേരളത്തിൽ സമൂലമായ മറ്റൊരു പരിവർത്തനമുണ്ടാക്കാൻ മറ്റൊരു മന്ത്രിസഭയ്ക്കും കഴിഞ്ഞിട്ടില്ല.

വിമോചന സമരത്തിൽ പങ്കെടുത്ത വ്യക്തിയാണ് ഞാൻ. അന്നു ഞാൻ ചെയ്തത് ശരിയാണെന്ന് ഇന്നും ഞാൻ വിശ്വസിക്കുന്നു. ബാലറ്റ് പേപ്പറിൽ കൂടെയാണ് കമ്മ്യൂണിസ്റ്റുകാർ കേരളത്തിൽ അധികാരത്തിൽ എത്തുന്നത്. എന്നുവെച്ചാൽ ജനാധിപത്യരീതിയിൽ കൂടെ ഭരണത്തിൽ കയറിയ കമ്മ്യൂണിസ്റ്റുകാർ നടത്തിത് സൽഭരണമല്ല, സെൽഭരണമാണ്. ജനാധിപത്യസംവിധാനങ്ങളേയും രീതികളേയും കമ്മ്യൂണിസ്റ്റുകാർ ദുരുപയോഗം ചെയ്യുകയാണ് ഉണ്ടായത്.

അക്കാലത്ത് ഞാൻ കണ്ണൂരിൽ വക്കീലായി പ്രാക്ടീസ് ചെയ്യുകയായിരുന്നു. വിധവയായ ഒരു സ്ത്രീയുടെ ഭൂമി കമ്മ്യൂണിസ്റ്റുകാർ കയ്യേറി കൊടികുത്തി. ഞാനാണ് കേസ് ഏറ്റെടുത്തത്. ആ പ്രദേശത്ത് പുറമ്പോക്കു ഭൂമി ഉണ്ടായിരുന്നില്ല. സത്യം തെളിഞ്ഞെങ്കിലും തഹസിൽദാർ അഴീക്കോടൻ രാഘവന്റെ പക്ഷം പിടിച്ചു. ഞാൻ പ്രതിഷേധിച്ച് ഇറങ്ങിനടന്നു.

പിന്നീട് ഇതേക്കുറിച്ച്, സെൽഭരണത്തെകുറിച്ച്, കേരള കൗമുദി യിലും മനോരമയിലും ഞാനെഴുതി. * അന്നത്തെ പോലീസ് മന്ത്രിയായി രുന്ന വി.ആർ.കൃഷ്ണയ്യർ മദ്രാസ് പോലീസ് ആക്ട് 96 പ്രകാരം എന്റെ നേരെ നടപടി എടുക്കാൻ കണ്ണൂർ പോലീസിനോട് ആവശ്യപ്പെട്ടു. അവ സാനം കേസ് ജില്ലാ മജിസ്ട്രേറ്റ് കോടതിയിൽ എത്തി. കണ്ണൂർ മജിസ്ട്രേറ്റ് കോടതിയിൽ ഞാൻ ഒരു പ്രസ്താവന വായിക്കുകയാണു ണ്ടായത്. "പോലീസുകാരുടെ ഭാഗത്തുനിന്നോ ഉദ്യോഗസ്ഥന്മാരുടെ ഭാഗത്തുനിന്നോ നിയമരഹിതമായ പ്രവർത്തികൾ ഇനിയും ഉണ്ടാവുകയാ ണെങ്കിൽ തീർച്ചയായും ഞാൻ അതൊക്കെ പത്രങ്ങളിലൂടെ പൊതുജന ശ്രദ്ധയിലേക്ക് വിഷയീഭവിക്കുമെന്ന് ബഹുമാനപ്പെട്ട കോടതിയ്ക്ക് ഉറപ്പുനൽകിക്കൊള്ളുന്നു."

എന്റെ നിലപാടിനെ ജില്ലാ മജിസ്ട്രേറ്റ് കോടതി അഭിനന്ദിക്കുക യുണ്ടായി. ഇതെക്കുറിച്ച് മാതൃഭൂമി ദിനപത്രത്തിൽ എഡിറ്റോറിയൽ പ്രസിദ്ധീകരിക്കുകയുമുണ്ടായി.

ഇന്ന് മനുഷ്യാവകാശത്തിന്റെ വക്താവായ കൃഷ്ണയ്യരുടെ പ്രത്യേക നിർദ്ദേശ പ്രകാരമാണ് പോലീസ് എന്റെ നേരെ കേസ്സെടുത്തത്. കേസ് തോൽക്കുമെന്ന് ഉറപ്പിച്ച പോലീസ് സ്വന്തം തടിരക്ഷിക്കാൻ ആദ്യ ത്തെ രേഖയായി കൃഷ്ണയ്യരുടെ കല്പന ഹാജരാക്കി. മന്ത്രിയുടെ കല്പന രഹസ്യ സ്വഭാവമുള്ളതാണ്. അതിനെയാണ് പോലീസ് കോടതി യിൽ എത്തിച്ചത്.

കോടതിയിൽ പ്രതിയായിത്തീർന്ന കാലഘട്ടത്തിലാണ് ഞാൻ വിമോചന സമരത്തിൽ പങ്കെടുക്കുന്നത്. ജനാധിപത്യവിരുദ്ധമായ കമ്മ്യൂണിസ്റ്റ് മന്ത്രിസഭയ്ക്ക് എതിരെയുള്ള എന്റെ പ്രതികരണമായിരുന്നു അത്. കണ്ണൂർ കലക്ട്രേറ്റ് പിക്കറ്റിംങ്ങിൽ ഞാൻ സ്വമേധയാ പങ്കെടുത്തു. തനിയെയാണ് ഞാൻ അവിടെ ചെന്നത്. കോൺഗ്രസ്സുകാരും മറ്റും കലക്ട്രേറ്റ് പിക്കറ്റ് ചെയ്തിരുന്നു. ജയിലിൽ എത്തി തെളിവെടുപ്പുനട ത്തിയ പോലീസ് കോൺസ്റ്റബിൾ ഞാൻ തനിയെ, ഒരു പാർട്ടിയുടേയും പിന്തുണകൂടാതെ സമരത്തിൽ പങ്കെടുത്തു എന്നു പറഞ്ഞപ്പോൾ അത്ഭുതപ്പെട്ടുപോയി.

ഞാൻ ഇതു വിവരിക്കുന്നത് കമ്മ്യൂണിസ്റ്റുകാരും ജനാധിപത്യ വും തമ്മിലുള്ള ബന്ധത്തെ വ്യക്തമാക്കാനാണ്. ഇന്നും കമ്മ്യൂണിസ്റ്റു കാർ ജനാധിപത്യത്തെ അംഗീകരിക്കാൻ വിമുഖരാണ്. ആയുധവും അതിക്രമണങ്ങളും നടത്തുക ഫാസിസ്റ്റുകളാണ്. അതാണ് ഇപ്പോഴും തുടരുന്നത്.

വിമോചന സമരം ജനാധിപത്യത്തിന്റെ വിജയമാണെന്ന് ഞാൻ വിശ്വസിക്കുന്നു. കേരളത്തിലെ ജനാധിപത്യവാദികൾ മുഴുവൻ പങ്കെടുത്ത സമരം. മത, രാഷ്ട്രീയ താൽപര്യങ്ങൾ ഉണ്ടായിരിക്കാം. പക്ഷേ വിമോചന സമരത്തിൽ പങ്കെടുത്തവരെല്ലാം ജനാധിപത്യ വിശ്വാസികളായിരുന്നു.

വിമോചന സമരത്തോടെ ഞാൻ രാഷ്ട്രീയ പ്രവർത്തനം പൂർണ്ണമായി അവസാനിപ്പിച്ചു. രാജ്യത്തിനു വേണ്ടി ജീവിതം ഹോമിച്ച നേതാക്കൾ അപമാനിതരായി. അധികാരത്തിനും പണത്തിനും വേണ്ടി നിന്ദ്യരായിത്തീർന്ന രാഷ്ട്രീയ നേതൃത്വത്തെ അംഗീകരിക്കാൻ എനിക്കു കഴിഞ്ഞില്ല.

***രാഷ്ട്രീയത്തോട് ആഭിമുഖ്യമുള്ള ആളാണല്ലോ പപ്പേട്ടൻ. അടിയന്തിരാവസ്ഥയോടുള്ള പപ്പേട്ടന്റെ സമീപനം എന്തായിരുന്നു ?***

ഫാക്ടിലെ എന്റെ ഔദ്യോഗിക ജീവിതം അനീതിക്ക് എതിരെ യുള്ള പോരാട്ടമായിരുന്നു. കേസുകളും പീഢനങ്ങളുമായി അതങ്ങനെ നീണ്ടു. മാനസികമായ പീഢനം കഠിനമായ അവസ്ഥയാണല്ലോ.

സർക്കാർ ജീവനക്കാരനായതോടെ എന്റെ രാഷ്ട്രീയ നില പാടുകൾ പോലും അപ്രസക്തമായി. രാഷ്ട്രീയത്തിലെ ജീർണ്ണതകളെ കണ്ടാണ് ഞാൻ പൊതുപ്രവർത്തനം അവസാനിപ്പിച്ചത്.

ഫാക്ടിൽ ജീവനക്കാരനായിരിക്കുമ്പോഴാണ് ഇന്ദിരാഗാന്ധി അടിയന്തിരാവസ്ഥ പ്രഖ്യാപിക്കുന്നത്. പ്രതികരിക്കാനാവാത്ത അവസ്ഥ. വായടച്ച് പണിയെടുക്കേണ്ടിവന്നു എന്നു പറയാം.

അടിയന്തിരാവസ്ഥയെക്കുറിച്ച് കൂടുതൽ അറിയുന്നത് കേന്ദ്ര ത്തിലെ ഭരണമാറ്റത്തിനുശേഷമാണ്. മറ്റ് ചരിത്ര സന്ദർഭങ്ങളെപോലെ അടിയന്തിരാവസ്ഥയുടെ ഭീകരതയെയും കേരളീയർ വളരെ കുറച്ചാണ് അനുഭവിച്ചത്.

***'ഒരുകാലത്ത് രാരിച്ചൻ മൂപ്പനും ഞാനും വാൾപോസ്റ്ററു കൾ ഒട്ടിച്ചുനടന്നിരുന്ന തെരുവുകളിലൂടെ എന്റെ ദുഃഖഭാരവും പേറി ഏകനായി ഞാൻ നടന്നു ?' (പുതിയ കുചേലൻ പേജ് 551)***

***ഇന്നത്തേയും അന്നത്തേയും രാഷ്ട്രീയ പ്രവർത്തനത്തെ പപ്പേട്ടൻ എങ്ങനെ കാണുന്നു ?***

കണ്ണൂരിന്റെ അന്നത്തേയും ഇന്നത്തേയും അവസ്ഥയെ ക്കുറി ച്ചോർക്കുമ്പോൾ ഞാൻ അമ്പരന്നു പോകുന്നു. അന്ന് എസ്.എൻ.ഡി.പി. ശാഖകളോ എൻ.എസ്.എസ്. കരയോഗങ്ങളോ ഒന്നുമുണ്ടായിരുന്നില്ല. അതെല്ലാം കൊച്ചിയിലും തിരുവിതാംകൂറിലുമാണ് ഉണ്ടായിരുന്നത്. മലബാർ ബ്രിട്ടീഷുകാരുടെ കീഴിലായിരുന്നുവല്ലോ. അതുകൊണ്ട് മലബാറിൽ ദേശീയ രാഷ്ട്രീയത്തിന് മാത്രമാണ് പ്രസക്തി ഉണ്ടായിരു ന്നത്. പൊതുവെ ഏതു വിഭാഗത്തിൽപ്പെട്ട രാഷ്ട്രീയ പ്രവർത്തകരും പരസ്പരം അംഗീകരിച്ചിരുന്നു. ആരും നാട്ടുകാരെ പരസ്പരം കൊലപ്പെ ടുത്തിയിട്ടില്ല.

കോൺഗ്രസ്സിലെ സോഷ്യലിസ്റ്റുകളാണ് കമ്മ്യൂണിസ്റ്റുകളായി ത്തീർന്നത്. അതുകൊണ്ട് ഇന്നത്തെപോലെ രൂക്ഷമായ ശത്രുത അന്നു

ണ്ടായിരുന്നില്ല. ബ്രിട്ടീഷുകാരായിരുന്നു എല്ലാ രാഷ്ട്രീയക്കാരുടേയും പൊതുശത്രു. പൊതുശത്രു ഇല്ലാതായതോടെയാണ് രാഷ്ട്രീയക്കാർ പരസ്പരം കൊന്നുതുടങ്ങുന്നത്.

എന്റെ ഒരനുഭവം പറയാം. 1940 സെപ്തംബർ 15 നാണ് മൊറാഴ സംഭവം നടക്കുന്നത്. പ്രതികളിൽ നായനാരും ഒരാളായിരുന്നു. പോലീസുകാരനായ കുട്ടികൃഷ്ണമേനോനെ കമ്മ്യൂണിസ്റ്റുകാർ കൊന്നു. കമ്മ്യൂണി സ്റ്റുകാരുടെ താവളമാണ് മൊറാഴയും അഞ്ചാംപീടികയും. മരുന്നിനു പോലും കോൺഗ്രസ്സുകാർ ഇല്ലാത്ത സ്ഥലങ്ങൾ. ഇവിടെയാണ് ഞങ്ങൾ സ്റ്റുഡന്റ്സ് കോൺഗ്രസ് യോഗം വിളിച്ചുകൂട്ടുന്നത്. ക്വിറ്റ് ഇന്ത്യാസമര കാലഘട്ടം. ദേശവഞ്ചകരായ കമ്മ്യൂണിസ്റ്റുകാരെ തുറന്നു കാട്ടുകയാണ് ഞങ്ങളുടെ ലക്ഷ്യം.

അന്നത്തെ യോഗം സംഘടിപ്പിക്കാൻ വേണ്ട സഹായം ചെയ്തത് ടി.വി.കൃഷ്ണൻ എന്ന കമ്മ്യൂണിസ്റ്റുകാരനായിരുന്നു. പിൽക്കാലത്ത് കൃഷ്ണൻ, ടി.വി.തോമസ്സിന്റെ ജീവചരിത്രം എഴുതിയിട്ടുണ്ട്. യോഗം നടത്തിയ ഞങ്ങൾ അഞ്ചാംപീടികയിൽ കോൺഗ്രസ്സ് കൊടി ഉയർത്തി. യോഗം കഴിഞ്ഞ് ചെറുകുന്നിലേക്ക് ചൂട്ടും കത്തിച്ചാണ് ഞങ്ങൾ മടങ്ങിയത്. കൂട്ടത്തിൽ ടി.വി.കൃഷ്ണനുമുണ്ടായിരുന്നു.

ഇത്തരമൊരു സൗഹാർദ്ദപരമായ രാഷ്ട്രീയ പ്രവർത്തനത്തെ ഇന്ന് നമുക്ക് കണ്ടെത്താനാവില്ല. അന്നത്തെ രാഷ്ട്രീയ സൗഹൃദം ചിലരുടെ വ്യക്തിഗതമായ താൽപര്യങ്ങൾ മൂലം ഇല്ലാതായി. ഒരിക്കൽ ചോരചിന്തിയാൽ പിന്നീട് ശാന്തിയിലേക്ക് തിരിച്ചുപോകാനാവില്ല. പകനീറികൊണ്ടേയിരിക്കും. രാഷ്ട്രീയത്തിലും മതത്തിലും ഇതാണ് സംഭവിക്കുന്നത്.

ഇപ്പോൾ ഇവിടെ എസ്.എൻ.ഡി.പി.യും എൻ.എസ്.എസുമുണ്ട്. ഇവരാരും രാഷ്ട്രത്തിനുവേണ്ടി ഒന്നും ചെയ്യുന്നില്ല. സമുദായ താൽപര്യങ്ങളും സ്വാർത്ഥ താൽപര്യങ്ങളും മാത്രം. നശിപ്പിക്കാൻ എല്ലാവർക്കും കഴിയും, സൃഷ്ടിക്കാനാവില്ല.

***ചെറുപ്പം മുതൽക്കേ വളരെ നല്ലപോലെ അന്യോന്യം അറിഞ്ഞു നാടിന്റെ സ്വാതന്ത്ര്യത്തിനു വേണ്ടി ഒരു രാഷ്ട്രീയ പാർട്ടിയിൽ ദീർഘകാലംഒരുമിച്ചു പ്രവർത്തിച്ച ചങ്ങാതിമാരായിരുന്നല്ലോ നിങ്ങൾ, (ഒരു കള്ളകഥ, പേജ് 182)***

***പപ്പേട്ടൻ എന്തുകൊണ്ടാണ് രാഷ്ട്രീയ പ്രവർത്തനത്തിൽ നിന്ന് പിന്മാറിയത് ?***

മംഗലാപുരത്തും തുടർന്ന് മദിരാശിയിലും വിദ്യാർത്ഥിയായി എത്തിയ ഞാൻ രാഷ്ട്രീയമായും സാഹിത്യപരമായും പരിവർത്തനങ്ങൾക്ക് വിധേയനായി. എം.ഗോവിന്ദൻ എന്റെ സാഹിതീയബോധത്തേയും രാഷ്ട്രീയ വീക്ഷണത്തേയും ഒരുപാട് മാറ്റിതീർത്തിട്ടുണ്ട്. നവസാഹിതിയിലെ ചർച്ചകളിൽ സാഹിത്യവും രാഷ്ട്രീയവും ഒരു പോലെ കടന്നുവരും.

റാഡിക്കൽ ഹ്യൂമനിസ്റ്റായ എം.ഗോവിന്ദനെയാണ് ഞാൻ പരിചയപ്പെടുന്നത്. എം.എൻ.റോയി നേതൃത്വം നല്കിയ രാഷ്ട്രീയ പാർട്ടിയിലെ പ്രവർത്തകനെ അല്ല. അതുകൊണ്ട് മിക്കപ്പോഴും സാഹിത്യം തന്നെയാണ് ഞങ്ങളുടെ സംസാരവിഷയം. അപ്പോഴേയ്ക്കും ഞാൻ മലയാളത്തിലെ ശ്രദ്ധേയനായ ചെറുകഥാകൃത്തായി തീർന്നിരുന്നു.തുടക്കത്തിൽ തന്നെ അധികമൊന്നും എഴുതാത്ത പ്രകൃതമാണ്. എഴുത്തുകൊണ്ട് ജീവിക്കാനാവില്ല, സ്വന്തമായ വരുമാനത്തിനു വേണ്ടിയാണ് വക്കീലാവാൻ നിശ്ചയിച്ചത്.

ഞാൻ മദിരാശിയിൽ താമസിക്കുമ്പോഴാണ് എം.പി. ശങ്കുണ്ണി നായരുമായി പരിചയപ്പെടുന്നത്. അധികം സംസാരിക്കാത്ത പ്രകൃതം. സതേൺ ലാംഗ്വേജ് ബുക്ക്ട്രസ്റ്റ് മലയാളത്തിലെ പ്രധാനപ്പെട്ട ചെറുകഥകൾ തിരഞ്ഞെടുത്തു പ്രസിദ്ധീകരിക്കുന്നുണ്ടെന്നും താനതിന്റെ എഡിറ്ററാണെന്നും ശങ്കുണ്ണിനായർ പറഞ്ഞു. അതുകേട്ടപ്പോൾ ഞാൻ ദേഷ്യത്തോടെ അയാളോടു സംസാരിച്ചു. വ്യക്തിപരമായ ബന്ധമൊന്നുമില്ലെങ്കിലും എന്റെ ചെറുകഥകളെ കുറിച്ച് അന്നദ്ദേഹം രേഖപ്പെടുത്തിയ പ്രസ്താവന ഇന്നും പ്രസക്തമാണ്. അത്തരം സത്യസന്ധമായ സാഹിത്യസമീപനങ്ങൾ ഇന്നില്ല. കക്ഷിരാഷ്ട്രീയം എല്ലാ മണ്ഡലങ്ങളേയും നശിപ്പിച്ചു. സ്വന്തം പക്ഷക്കാരനെ സ്തുതിക്കുകയാണ് ഇന്നത്തെ അവസ്ഥ. അതുകൊണ്ടു മികച്ച രചനകളെ ആരും അറിയുന്നില്ല.

മേൽപറഞ്ഞ സംഭവങ്ങളെല്ലാം ഉണ്ടാകുന്നതു സ്വാതന്ത്ര്യത്തിന് ശേഷമാണ്. അടിമത്തത്തിൽ നിന്ന് ജനാധിപത്യത്തിലേക്കുള്ള മാറ്റമാണ് പിന്നീട് സംഭവിക്കുന്നത്. ജനാധിപത്യത്തിന്റെ വരവോടെ സ്വാതന്ത്ര്യത്തെ കുറിച്ചുള്ള സങ്കല്പങ്ങളെല്ലാം നഷ്ടപെട്ടു. അധികാരത്തിനു വേണ്ടി രാഷ്ട്രീയകക്ഷികളുടെ നിന്ദ്യമായ കളികളാണ് പിന്നീട് ആരംഭിക്കുന്നത്. നിസ്വാർത്ഥതയുടെ പ്രതീകമായിരുന്ന കേളപ്പജിയെ കമ്മ്യൂണിസ്റ്റുകാർ ആക്രമിച്ചു. അദ്ദേഹത്തിന്റെ മുഖത്ത് ചുണ്ണാമ്പുവെള്ള മൊഴിച്ചു. പതുക്കെ പതുക്കെ കേളപ്പൻ മുഖ്യധാരാരാഷ്ട്രീയത്തിൽ നിന്നു പുറന്തള്ളപ്പെട്ടു. സ്വാതന്ത്ര്യത്തേയും സമത്വത്തേയും എതിർത്തിരുന്ന പലരും പുത്തൻ രാഷ്ട്രീയക്കാരായി രംഗപ്രവേശം ചെയ്തു.

ഇത്തരമൊരു അവസ്ഥയിൽ എനിക്ക് രാഷ്ട്രീയ പ്രവർത്തനം തുടരാൻ കഴിയില്ലെന്ന് ബോദ്ധ്യമായി. എന്റെ രാഷ്ട്രീയ പ്രവർത്തനങ്ങൾക്ക് വ്യക്തിപരമായ താല്പര്യങ്ങളൊന്നും ഉണ്ടായിരുന്നില്ല. എന്നെ സംബന്ധിച്ചിടത്തോളം രാഷ്ട്രത്തിനുവേണ്ടിയുള്ള പ്രവർത്തനമായിരുന്നു രാഷ്ട്രീയം.

പിന്നീട് ഞാൻ എഴുത്തിൽ കൂടുതലായി ശ്രദ്ധിച്ചുതുടങ്ങി. ജീവിക്കാൻ വേണ്ടി വക്കീലാവാനും തീരുമാനിച്ചു.

***അമ്മ മരിച്ചിട്ട് അധികമൊന്നും ആയിട്ടില്ലല്ലോ.. അമ്മയെ കുറിച്ച് ഓരോന്ന് ആലോചിച്ചുകൊണ്ട്.. (അത്രയൊന്നും പ്രധാനമല്ലാത്ത ചില കാര്യങ്ങളെ കുറിച്ച്, പേജ് 43) അമ്മ പപ്പേട്ടന്റെ ജീവിതത്തിൽ എന്താണ് അവശേഷിപ്പിച്ചത്..?***

ജനിച്ചു വളർന്ന വീടും പരിസരവും വിട്ടു താമസിക്കാൻ അമ്മ

ഒരിക്കലും തയ്യാറായിരുന്നില്ല. വയസ്സുകൂടുന്നതോടെ അവർക്ക് വീടുമായുള്ള ബന്ധം വർദ്ധിച്ചു. ഫാക്ടിൽ ജോലിയായതോടെ ഞാൻ ഇടയ്ക്കിടെ നാട്ടിൽ വന്നു മടങ്ങി. അമ്മയുടെ വയസ്സാംകാലം എന്റെ കൂടെ ആവണമെന്ന് ആഗ്രഹമുണ്ടായിരുന്നു. അതുനടന്നില്ല.

വാർദ്ധക്യസഹജമായ രോഗങ്ങളാണ് അമ്മയുടെ മരണകാരണം. തീരെ വയ്യാതെ അമ്മ കിടപ്പിലാണെന്ന് അറിഞ്ഞപ്പോൾ ഞാൻ കൊച്ചിയിൽ നിന്നു വന്നു. അപ്പോൾ അമ്മയ്ക്ക് ഓർമ്മയുണ്ടായിരുന്നില്ല. എന്നെ തിരിച്ചറിയാൻ പോലും കഴിഞ്ഞില്ല.

പിന്നീട് അമ്മ മരിച്ച വിവരം അറിഞ്ഞു ഞാൻ നാട്ടിലെത്തി. വേണ്ടപ്പെട്ടവരുടെ മരണം അസഹനീയമാണ്. ഒരാൾ ഇല്ലാതാകുന്നതോടെയാണ് ആ വ്യക്തിയുടെ പ്രാധാന്യത്തെ കുറിച്ച് കൂടുതൽ മനസ്സിലാക്കാനാകുക. പിന്നെ സ്ഥിരവാസം ആർക്കും വിധിക്കപ്പെട്ടതല്ലല്ലോ.. വരുന്നു, ജീവിക്കുന്നു, പോകുന്നു. അത്രതന്നെ. ഇതിന്റെ എല്ലാം ഇടയ്ക്കാണ് നമ്മുടെ വെറുതെയുള്ള കോലാഹലങ്ങൾ.

***അമ്മ മരിച്ചിട്ട് ദിവസങ്ങൾ മാത്രം കഴിഞ്ഞപ്പോൾ സ്വത്തു ഭാഗിക്കണെ മെന്ന് അനുജത്തിപറഞ്ഞു.. (ശ്രുതിഭംഗം, പേജ് 393)***

***സ്വത്തു ഭാഗിക്കുമ്പോഴുള്ള പപ്പേട്ടന്റെ മാനസികാവസ്ഥ എന്തായിരുന്നു? സ്വത്തിനോടും വസ്തുക്കളോടുമുള്ള പപ്പേട്ടന്റെ നിലപാടുകൾ?***

നമ്മുടെ എഴുത്തുകാരുടെ ക്ഷുദ്രമനസ്സിനെ തിരിച്ചറിയാൻ അവരുടെ സ്വകാര്യ ജീവിതത്തെ പരിശോധിക്കേണ്ടതുണ്ട്. പലരും സാധാരണ മനുഷ്യരുടെ നിലവാരം പോലും ഇല്ലാത്തവരാണ്. പ്രസ്ഥാനങ്ങളുടെയും മാധ്യമങ്ങളുടെയും തോളിൽ കയറി നിന്നാണ് അവർ ഈ വാചകമേള എല്ലാം നടത്തുന്നത്.

നമുക്ക് മലയാളത്തിലെ പ്രാസംഗികനായ വലിയൊരു എഴുത്തുകാരനെ പരിശോധിക്കാം. സർവ്വകലാശാലയിലെ ഉയർന്ന ഉദ്യോഗത്തിൽ നിന്നും പെൻഷൻ പറ്റിയ ആളാണ്, അവിവാഹിതൻ. പ്രസംഗപര്യടനത്തിന് യാത്രപ്പടിയും വാങ്ങുന്നുണ്ട്. നാട്ടിൽ അനുജനും പെങ്ങന്മാരുമാണുള്ളത്. അവരുടെ സ്ഥിതി അത്രയൊന്നും മെച്ചപെട്ടതല്ല. വീട്ടിൽ ഭാഗം വെയ്പ്പ് നടന്നപ്പോൾ നമ്മുടെ കക്ഷി കണക്കുപറഞ്ഞു പറമ്പു വാങ്ങിച്ചു. പിന്നീട് അനുജൻ പ്ലാവുമുറിച്ചപ്പോൾ (പ്ലാവിന്റെ കൊമ്പാണെന്നു ചിലർ) പോലീസിൽ പരാതിയുമായെത്തി.

ആദ്ധ്യാത്മികതയുടെ പ്രതിരൂപമായി സ്വയംഘോഷിക്കുന്ന അയാൾ ഭൗതികതയ്ക്ക് വേണ്ടി, സ്വത്തിനുവേണ്ടി കൂടപ്പിറപ്പിനെ പോലീസ് സ്റ്റേഷനിൽ കയറ്റി. ഇതു തെളിയിക്കുന്നത് നമ്മുടെ എഴുത്തുകാരുടെ കാപട്യത്തെയാണ്.

കൂട്ടത്തിൽ ഒന്നുകൂടി പറയട്ടേ, അനുജനുമായി താരതമ്യം ചെയ്യുമ്പോൾ ജ്യേഷ്ഠൻ മഹർഷിതുല്യനാണ്.

എന്റെ തറവാടിലും ഭാഗം വെയ്പ് നടന്നിട്ടുണ്ട്. വീട് ഏട്ടനെടുത്തു. എനിക്കും പെങ്ങന്മാർക്കും വിഹിതമായി അമ്പതിനായിരം രൂപ തരാൻ നിശ്ചയിച്ചു. പെങ്ങന്മാർ രണ്ടുപേരും നല്ല നിലയിലാണ്. അവരുടെ ഭർ

അവർ കൈപ്പറ്റി. ഞാൻ ഒരു പൈസപോലും ഏട്ടനിൽ നിന്ന് വാങ്ങിച്ചില്ല. രേഖകളിൽ ഒപ്പിട്ട് സ്വത്ത് കൈമാറുകയുമുണ്ടായി.

അക്കാലത്ത് അമ്മ ജീവിച്ചിരിക്കുന്നുണ്ട്.

പള്ളിക്കുന്നിൽ മിക്കവരും പരസ്പരം ബന്ധുക്കളാണ്. അല്ലെങ്കിൽ ഒരേ ജാതിക്കാർ. കൂട്ടത്തിൽ സാമ്പത്തിക വിഷമമുള്ള ഒരു കൂട്ടരുണ്ട്. അവർക്ക് പണത്തിന് അത്യാവശ്യമുണ്ടായപ്പോൾ സ്ഥലം വിൽക്കാൻ തയ്യാറായി. മറ്റ് ജാതിക്കാരോ മതക്കാരോ ഞങ്ങളുടെ കൂട്ടത്തിൽ താമസിക്കാൻ വരില്ല. പലരും നിർബന്ധിച്ചപ്പോൾ ഞാൻ ആ സ്ഥലം വാങ്ങിച്ചു. അമ്മയുടെ പേർക്കാണ് സ്ഥലം വാങ്ങിച്ചത്. മനുഷ്യന് നടക്കാൻ മാത്രമുള്ള ഇടവഴി മാത്രമാണ് പറമ്പിന്റെ മുമ്പിൽ ഉണ്ടായിരുന്നത്. അവർക്ക് വീണ്ടും കുറച്ചു സ്ഥലമുണ്ടായിരുന്നു. അതും എനിക്കു തന്നെ വാങ്ങിക്കേണ്ടിവന്നു.

കാലങ്ങൾ കഴിഞ്ഞപ്പോൾ ഇടവഴി ബസ്സുപോകുന്ന പാതയായി. സെന്റിന് ലക്ഷങ്ങളായി. അപ്പോഴേയ്ക്കും അമ്മ മരിച്ചിരുന്നു. അമ്മയുടെ പേർക്കുള്ള സ്വത്ത് എല്ലാ മക്കൾക്കും ഒരു പോലെ അവകാശപ്പെട്ടതാണല്ലോ. സ്ഥലം വാങ്ങിച്ചത് ഞാനാണെന്ന് ഏട്ടനും പെങ്ങന്മാർക്കും അറിയാം. അവർ ഉടമാവകാശം ഒഴിഞ്ഞു തരാൻ തയ്യാറായിരുന്നു. പക്ഷേ ഞാൻ മറ്റൊന്നാണ് ചെയ്തത്. രണ്ടു പെങ്ങന്മാർക്കുമായി ആ സ്ഥലം വീതിച്ചു നല്കി.

രജിസ്ത്രാർ ഓഫീസിൽ നിന്നിറങ്ങിയപ്പേൾ പെങ്ങളുടെ മകൻ പറഞ്ഞ വാക്കുകൾ ഇപ്പോഴും എന്റെ മനസ്സിലുണ്ട്.

"ഈ ഇടപാടിൽ അമ്മാവനാണ് ജയിച്ചത്."

ഞാൻ എന്റെ മഹത്വം വെളിപ്പെടുത്താനല്ല ഇതുപറയുന്നത്. ഞാൻ നേടിയത് ആത്മാവിന്റെ വിജയമാണ്. ഓരോ എഴുത്തുകാരനും ചിന്തകൊണ്ടും ജീവിതം കൊണ്ടും വലിയ മനസ്സുള്ളവരായി ജീവിക്കണം.

പെൻഷൻ ആയതിനുശേഷം സ്ഥലം വാങ്ങിച്ച് ഉണ്ടാക്കിയ വീടാണിത്. വലിയ സൗകര്യങ്ങളൊന്നുമില്ല. കഷ്ടിച്ച് രണ്ടു പേർക്ക് കഴിഞ്ഞു കൂടാം. മാസികകളും പത്രങ്ങളും സൂക്ഷിച്ചുവെക്കാൻ സൗകര്യമൊന്നുമില്ല. എങ്കിലും ഈ വീട്ടിൽ ഞാൻ സംതൃപ്തനാണ്. അമിതമായ മോഹങ്ങൾ ഇല്ലാത്തതുകൊണ്ട് അപകർഷതാബോധവുമില്ല.

പിന്നെ ആകെ ഉള്ള വിഷമം അതിഥിതികളെ സൽകരിക്കാൻ കഴിയുന്നില്ല എന്നതാണ്. എനിക്കും ഭാര്യയ്ക്കും വയസ്സായി. ഞങ്ങളുടെ ഭക്ഷണം തന്നെ മറ്റുള്ളവരെ ആശ്രയിച്ചാണ്.

**നാല്**

***ഞാൻ വരാന്തയിൽ ഇരുന്ന് കുറെ ദിവസങ്ങളായി എന്നെ അലട്ടികൊണ്ടിരുന്ന ഒരു കഥയുടെ മിനുക്കുപണി മനസ്സിൽ ചെയ്യുകയായിരുന്നു. ( അബുദാബി, പേജ് ൬ ) പപ്പേട്ടന്റെ എഴുത്തുശീലങ്ങൾ എന്തെല്ലാമാണ് ?***

എന്റെ ആദ്യത്തെ കഥ 'കുറ്റവാളി' സ്കൂൾ ഫൈനൽ

ക്ലാസ്സിൽ പഠിക്കുമ്പോഴാണ് എഴുതുന്നത്. ബോധപൂർവ്വം എഴുതിയതല്ല. നൈസർഗ്ഗീകമായി സംഭവിച്ചതാണ്. ചെറുപ്പത്തിൽ തന്നെ ഞാൻ നല്ലൊരു വായനക്കാരനായിരുന്നു. ഉച്ചക്ക് പട്ടിണിയായതുകൊണ്ട് വായനയായിരുന്നു മദ്ധ്യാഹ്ന ഭക്ഷണം.

കഥയെ ഗൗരവമായി സമീപിച്ചുതുടങ്ങിയതോടെ എന്റെ എഴുത്തിന്റെ ഘടനയിൽ പൂർണ്ണമായ മാറ്റങ്ങളുണ്ടായി. ആദ്യം മനസ്സിലാണ് ഞാൻ എഴുതുക. ആദ്യം മുതൽ അവസാനം വരെയുള്ള കഥാഘടന എന്റെ മനസ്സിലുണ്ടാവും. ചിലപ്പോൾ മാത്രമേ വല്ല മാറ്റവും ഉണ്ടാവു. അനാവശ്യമായി ഒരു വാക്കുപോലും ഞാൻ ഉപയോഗിക്കാറില്ല. ചിലപ്പോൾ ഒരു വാക്കിനുവേണ്ടി അനേകം ദിവസങ്ങൾ കാത്തിരിക്കേണ്ടിവരും.

എഴുത്തുവേദനിപ്പിക്കുന്ന അനുഭവമാണ്. എഴുതിക്കഴിഞ്ഞാൽ വല്ലാത്ത ആശ്വാസം തോന്നും. ഒരേ ഇരുപ്പിന് ഒരു കഥമുഴുവനും എഴുതിതീർക്കാൻ എനിക്കു കഴിയില്ല. ദിവസങ്ങൾ കൊണ്ടാണ് ഞാൻ ഒരു ചെറുകഥ എഴുതുക. കഥ എഴുതുമ്പോൾ നോവലും ചെറുകഥയും വായിക്കാറില്ല.

കഥയുടെ ബീജം മിക്കവാറും സ്വന്തം അനുഭവങ്ങളാണ്. ചിലപ്പോൾ സുഹൃത്തുക്കളുടെ അനുഭവങ്ങളുമാകും.

മനസ്സിലേക്ക് ഒരാശയം കടന്നുവന്നാൽ ഉടനെ എഴുതിതീർക്കുന്ന ശീലം എനിക്കില്ല. അതവിടെ കിടക്കും. ചിലപ്പോൾ കൊല്ലങ്ങൾ കഴിഞ്ഞാണ് ആ വിഷയത്തെകുറിച്ച് കഥയുടെ പ്രമേയത്തിൽ മാത്രമല്ല ഞാൻ ശ്രദ്ധിക്കുക. ശില്പഘടന പരമപ്രധാനമാണ്. അതുപോലെ തന്നെയാണ് ഭാഷയും. എഴുത്തുകാരന്റെ ഉപകരണം ഭാഷയാണല്ലോ. പരന്ന വായനയാണ് സ്വന്തം ഭാഷയെ നേടിയെടുക്കാനുള്ള എഴുത്തുകാരന്റെ മാർഗ്ഗം. ഭാഷയ്ക്കുള്ളിലെ ഭാഷയാണ് ഓരോ എഴുത്തുകാരനും സൃഷ്ടിക്കുന്നത്.അതാണ് എഴുത്തുകാരന്റെ വ്യക്തിത്വം.

പലപ്രമേയങ്ങളേയും ആശയങ്ങളേയും തള്ളിക്കള്ളഞ്ഞതിനു ശേഷമാണ് ഒന്നിനെ സ്വീകരിക്കുക. മനസ്സിൽ തോന്നിയതെല്ലാം ഞാൻ ഞാൻ എഴുതാറില്ല. പ്രസക്തമായ പ്രമേയങ്ങൾ മനസ്സിനെ നിരന്തരം അലട്ടികൊണ്ടിരിക്കും. അത്തരം പ്രമേയങ്ങളാണ് കഥയായി തീരുക.

***താൻ സത്യത്തിൽ ഭയപ്പെടുന്നത് തന്നെതന്നെയാണെന്നും തന്റെ മനസ്സിനെയാണെന്നും ആ മനസ്സിൽ നിന്നാണ് തനിക്ക് രക്ഷകിട്ടേണ്ടത്. (കാലഭൈരവൻ പേജ് 301)***

***മനസ്സിന്റ വ്യഥകൾ ആണ് പപ്പേട്ടന്റെ കഥകൾ. എന്തുകൊണ്ടാണ് അക്കാലത്തെ മറ്റു എഴുത്തുകാരിൽ നിന്നു വ്യത്യസ്തമായി പപ്പേട്ടൻ മനസ്സിനെ കേന്ദ്രീകരിച്ചത്?***

1948 ലാണ് എന്റെ കഥ ആദ്യമായി പ്രസിദ്ധീകരിക്കുന്നത്. കണ്ണൂരിലെ നവജീവൻ പത്രത്തിൽ - പല പ്രസിദ്ധീകരണങ്ങളും തിരസ്കരിച്ച കഥയാണിത്. അന്ന് വിഷമമുണ്ടായി എങ്കിലും അന്നത്തെ പത്രാധിപൻമാർ ചെയ്തതു ശരിയാണെന്ന് ഇന്നു ഞാൻ വിശ്വസിക്കുന്നു. മൗലികപ്രതിഭയുള്ളവർ വീണ്ടും വീണ്ടും എഴുതുകയും ഒടുവിൽ അവ പ്രസിദ്ധീകരിക്കുകയും ചെയ്യും.

അക്കാലത്തെ മലയാള ചെറുകഥകളെ പ്രത്യേകം പരാമർശി ക്കേണ്ടതുണ്ട്. ഒരു പ്രത്യേക സംഭവവും തുടർന്ന് ഉപസംഭവങ്ങളും നിറ ഞ്ഞതായിരുന്നു അന്നത്തെ ചെറുകഥ. ഒരു മിനിയേച്ചർ നോവലാണെന്നു പറയാം. കഥാപാത്രത്തിലേക്ക് പ്രവേശിക്കാതെ പുറമെനിന്ന് അവസ്ഥയെ വിവരിക്കുകയാണ് അന്നത്തെ ചെറുകഥാകൃത്തുക്കൾ ചെയ്തിരുന്നത്. ഇത്തരം രീതിയോട് പൊരുത്തപ്പെടാൻ കഴിഞ്ഞിട്ടില്ലെങ്കിലും ഞാനും ഇത്തരം കഥകൾ എഴുതിയിട്ടുണ്ട്.

1952 ലാണ് ഞാൻ ആദ്യമായി ജെയിംസ് ജോയ്സിന്റെ പുസ്തകം വായിക്കുന്നത്. ഇതേകാലത്തുതന്നെ വർജീനിയവുൾഫിന്റെ പുസ്തകങ്ങളും വായിച്ചു. രണ്ടുപേരും എന്നെ ആകർഷിക്കുകയും സ്വാധീനിക്കുകയും ചെയ്തു. ജോയ്സാണ് എന്നെ കൂടുതൽ സ്വാധീനിച്ചത്. എല്ലാ എഴുത്തുകാരും അറിഞ്ഞോ അറിയാതെയോ പൂർവ്വഗാമികളിൽ നിന്ന് ശക്തിയാർജിച്ചി രിക്കും. കലയിൽ അനുകരണമല്ല സംഭവിക്കുന്നത്; സ്വന്തം ചോരയും നീരും നൽകി സ്വാംശീകരിക്കുകയാണ്.

ഞാൻ ചെറുകഥയിൽ പരീക്ഷണങ്ങൾ നടത്തിയിട്ടില്ല. പരീക്ഷ ണങ്ങളൊരിക്കലും കലാസൃഷ്ടികളല്ല. ഭാവത്തിന് വേണ്ട രൂപമാണ് എന്റെ ചെറുകഥകൾക്കുള്ളത്. ഭാവമാണ് പ്രധാനം, രൂപമല്ല. ആദിമദ്ധ്യാന്തമുള്ള കഥ എഴുതാൻ എനിക്ക് താൽപര്യമില്ല. കഥ പൂർണ്ണത നേടേണ്ടത് വായ നക്കാരുടെ ഹൃദയത്തിലാണെന്ന് ഞാൻ വിശ്വസിക്കുന്നു.

എന്നെ സംബന്ധിച്ചിടത്തോളം ജീവിതവും സാഹിത്യവും ഒന്നുതന്നെ യാണ്. എന്നെ മനസ്സിലാക്കാൻ എന്റെ കഥകൾ വായിച്ചാൽ മതി. ചിന്തി ക്കുന്നതുപോലെ ജീവിച്ചു. ജിവിച്ചതുപോലെ ചിന്തിക്കുകയും ചെയ്തു.

ധാരാളം സ്വപ്നം കാണുന്നവനാണ് ഞാൻ. വിശദാംശങ്ങളോടെയാണ് ഞാൻ സ്വപ്നം കാണുക. പ്രകൃതിയും മനുഷ്യരുമെല്ലാം സ്വപ്നത്തിൽ നിറഞ്ഞു നില്ക്കും. സ്വപ്നങ്ങളാണ് എന്റെ സർഗ്ഗാത്മകതയുടെ അടിത്തറ എന്നും പറയാം. ബാല്യകാല സ്വപ്നങ്ങളും ഇന്നത്തെ സ്വപ്നങ്ങളും തമ്മിൽ അടിസ്ഥാന പരമായി വ്യത്യസ്തതകളൊന്നുമില്ല. എല്ലാം ജീവിതത്തിലെ സംഭവങ്ങളാണ്.

സ്വപ്നങ്ങളെ കുറിച്ച് ഞാൻ ഒരുപാട് ചിന്തിച്ചിട്ടുണ്ട്. വ്യക്തി പരമായ അഭിനിവേശങ്ങളും ലോകത്തേയും ജീവിതത്തെയും സംബന്ധിച്ച ആശ യങ്ങളും എന്റെ സ്വപ്നങ്ങൾക്കുപിന്നിലുണ്ട്. സ്വപ്നം കാണൽ അവസാനി ക്കുന്നതോടെ എന്റെ സർഗ്ഗാത്മക ജീവിതവും ഇല്ലാതാകും. സ്വപ്നങ്ങ ളിൽ ജീവിക്കുക അല്ല ഞാൻ ചെയ്യുന്നത്. എന്റെ മനസ്സ് ജീവിതത്തെ സ്വപ്നങ്ങളാക്കി തീർക്കുകയാണ്.

***ആളുകൾ എന്തും പറയും. അതു ഒരിക്കലും കാര്യമാ ക്കരുത്. നീ നിനക്ക് തോന്നുന്നതു പോലെ എഴുതുക. (കാല വർഷം പേജ് 312)***

***മഹത്തായ സാഹിത്യദർശനത്തിന്റെ ലളിതമായ വചന ങ്ങളാണ് മുകളിൽ ഉദ്ധരിച്ചത്. ആത്മവഞ്ചന നടത്താതെ ജീവി ക്കാനും എഴുതാനും പപ്പേട്ടന് കഴിഞ്ഞിട്ടുണ്ടോ ?***

തോന്നുന്നതുപോലെ എഴുതുക എന്ന പ്രയോഗം പ്രത്യക്ഷ

ത്തിൽ ലളിതമായി തോന്നാവുന്ന കാര്യമാണ്. വ്യക്തമായ തോന്നലുകളിലേക്ക് എത്തിച്ചേരാൻ എഴുത്തുകാരന് നിരന്തരമായ അദ്ധ്വാനവും സ്വന്തമായ വീക്ഷണവും ഉണ്ടായിരിക്കണം. പൂർവ്വഗാമികളുടെ കഥകൾ വായിച്ചാണ് ഓരോരുത്തരും എഴുത്തിലേക്ക് പ്രവേശിക്കുന്നത്. മുൻഗാമികൾ തിരഞ്ഞെടുത്ത വിഷയത്തേയും ഭാഷാരീതിയേയും ഓരോ എഴുത്തുകാരനും തിരിച്ചറിയേണ്ടതുണ്ട്. അതുപോലെ സങ്കേതത്തിന്റെ പ്രത്യേകതകളേയും മനസ്സിലാക്കണം.

പൂർവ്വമാതൃകകളെ അനുകരിക്കുകയല്ല സ്വാംശീകരിക്കുകയാണ് വേണ്ടത്. അതോടൊപ്പം സ്വന്തമായി ഒരു മാർഗ്ഗത്തേയും കണ്ടെത്തണം. ഇതത്ര ലാഘവത്തിൽ സംഭവിക്കുന്ന കാര്യങ്ങളൊന്നുമല്ല. മലയാളത്തിലാണ് എഴുതുന്നത് എങ്കിലും ഓരോ എഴുത്തുകാരന്റെയും ഭാഷയും ശൈലിയും വ്യത്യസ്തമാണ്. അതുപോലെ ജീവിതാനുഭവങ്ങളും ജീവിതനിരീക്ഷണ പ്രസക്തിയില്ല.

എം.ടി.യും. മാധവിക്കുട്ടിയും ഞാനും ഒരേ കാലഘട്ടത്തിലെ എഴുത്തുകാരാണ്. എന്നാൽ ഞങ്ങളുടെ കഥകളെല്ലാം വ്യത്യസ്തമാണ്. ജീവിതവീക്ഷണം മാത്രമല്ല രചനാരീതിയും എഴുത്തുകാരന്റെ വ്യക്തിത്വവുമായി ബന്ധപ്പെട്ടിരിക്കുന്നു. ഞാൻ മറ്റുള്ളവരുടെ കഥപറയാൻ ആഗ്രഹിക്കാത്ത, സ്വന്തം അനുഭവങ്ങൾ മാത്രം എഴുതിയ എഴുത്തുകാരനാണ്. എന്റെ രചന വ്യക്തിയേയും അവന്റെ മനസ്സിനെയും കേന്ദ്രീകരിച്ചാണ് ഉണ്ടാവുന്നത്. എന്നാൽ എം.ടി.യും മാധവിക്കുട്ടിയും കൂടുതലും മറ്റുള്ളവരുടെ ജീവിതത്തെകുറിച്ചാണ് എഴുതിയത്. ഇതെല്ലാം ഓരോ എഴുത്തുകാരന്റെയും ജിവിതനിരീക്ഷണങ്ങളുടെ പ്രത്യേകതയാണ്.

തോന്നിയതുപോലെ എഴുതുക എന്നാൽ സ്വന്തം മനസ്സിന് ശരിയാണെന്ന നിലപാടിൽ എത്തിച്ചേരുകയാണ്. ഇതിൽ രാഷ്ട്രീയ പ്രതിബദ്ധതയുണ്ട്. രാഷ്ട്രിയത്തെ പ്രമേയമാക്കുകയും ചെയ്യാം. പ്രമേയത്തിനും സങ്കേതത്തിനുമുള്ള പ്രാധാന്യത്തെകുറിച്ചും എഴുത്തുകാരൻ ബോധവാനാകണം. എഴുത്തുകാരൻ പ്രസ്ഥാനങ്ങളുടെയും മാധ്യമങ്ങളുടെയും മതത്തിന്റെയും ജാതിയുടെയും വക്താവാകാം. ഇവിടെയാണ് എഴുത്തുകാരന്റെ തോന്നലിന് പ്രാധാന്യമുള്ളത്. പരന്ന വായനയുടെയും ആഴത്തിലുള്ള ചിന്തയുടെയും ഫലമായാണ് എഴുത്തുകാരന് വ്യക്തമായ തോന്നൽ ഉണ്ടാകുക.

ബഹുജനത്തിന്, ഭൂരിപക്ഷം വരുന്ന ആൾക്കൂട്ടത്തിന് വേണ്ടി എഴുതുക ആത്മവഞ്ചനയാണെന്ന് ഞാൻ പലപ്പോഴും പറഞ്ഞിട്ടുണ്ട്. അതിനുള്ള കാരണവും വ്യക്തമാക്കാം. അനേകം വർഷങ്ങളായുള്ള പഠനമനനങ്ങൾക്കു ശേഷമാണ് ഒരു എഴുത്തുകാരൻ നല്ലൊരു കലാസൃഷ്ടി നടത്തുക. ഭാഷയേയും സൗന്ദര്യത്തെയും സംബന്ധിച്ച് അയാൾ സ്വന്തമായ നിഗമനങ്ങളിൽ എത്തിച്ചേർന്നിരിക്കും. അതുപോലെ കലാസങ്കേതത്തെക്കുറിച്ചും അയാൾക്ക് വ്യക്തമായ അവബോധം ഉണ്ടായിരിക്കും. ഇത്തരം മൗലികവീക്ഷണമുള്ള എഴുത്തുകാരന്റെ സൃഷ്ടി അയാളുടെ ആത്മാവിന്റെ ഉൾവിളിയിൽ നിന്നാണ് ഉണ്ടാവുക. ആർക്കും വഴങ്ങാതെ തന്റെ കണ്ടെത്തലിനെ അയാൾ പ്രകാശിപ്പിക്കുന്നു.

നല്ല എഴുത്തുകാരന്റെ മികച്ച രചനയെ ആസ്വദിക്കാൻ എഴുത്തുകാരൻ കടന്നുപോയ വഴികളിൽ കൂടെ സഞ്ചരിച്ചവർക്ക് മാത്രമേ കഴിയൂ. അത് നല്ല ചില വായനക്കാർക്ക് മാത്രമേ കഴിയൂ. കാരണം വായന എഴുത്തുകാരന്റെ മനസ്സിനെ പങ്കുവയ്ക്കലാണ്. അത് നിസ്സാര കൃത്യമല്ല.

ബഹുജനങ്ങൾ ബുദ്ധിപരമായി ഉയർന്ന നിലവാരമുള്ളവരല്ല. സങ്കേതം, ഭാഷ, ദർശനം ഇതൊന്നും സാധാരണ വായനക്കാരുടെ മനസ്സിലേക്ക് കടന്നുവരുന്ന കാര്യങ്ങളല്ല. നല്ല വായനക്കാരൻ എഴുത്തുകാരനോളം ഉയർന്ന ധിഷണാശാലിയാണ്.

***എഴുത്തുകാരന്റെ പിറന്നാളാഘോഷത്തേയും എഴുത്തിന്റെ പിറന്നാളാഘോഷത്തേയും പപ്പേട്ടൻ എങ്ങനെ സമീപിക്കുന്നു?***

നമ്മൾ ആഗ്രഹിച്ചിട്ടല്ല ഇവിടെ ജനിക്കുന്നത്. അത് സ്വാഭാവികമായി സംഭവിക്കുന്നതാണ്. ജനനത്തിന്റെ തുടർച്ചയായി വർഷങ്ങളും കടന്നുപോകും. പിറന്നാളുകളും, നവതിയുമൊന്നും എഴുത്തുകാരൻ ആഘോഷിക്കേണ്ട കാര്യങ്ങളല്ല. 60 –ൽ നിന്ന് 70 –ഉം 70 –ൽ നിന്ന് 80 –ഉം ഉണ്ടാവും. സാധാരണക്കാർക്ക് ഈ ജീവിതം മഹത്തായകാര്യമാണ്. അതുകൊണ്ടാണ് അവർ പിറന്നാളുകളെ ആഘോഷിക്കുന്നത്.

എഴുത്തുകാരന്റെ ലോകം മറ്റൊരു ലോകമാണ്. മരണമില്ലാത്ത കാലമാണ് അവന്റെ ലക്ഷ്യം. ജിവിച്ചതിന് തെളിവായി ഭാഷയിൽ ചിലതെല്ലാം അവശേഷിപ്പിക്കുക. ആത്മാർത്ഥതയോടെ എഴുതുന്നുവെങ്കിൽ കാലം നമ്മളെ അവഗണിക്കില്ല. ആത്മാർത്ഥതയും ആത്മവിശ്വാസവും എഴുത്തുകാർക്ക് പ്രധാനമാണ്. അതിന്റെ അഭാവമാണ് ഇവിടെയുള്ള സാംസ്കാരിക പ്രവർത്തനങ്ങളെ മലിനമാക്കുന്നത്. സ്വന്തം സൃഷ്ടികളിൽ വിശ്വാസമുണ്ടെങ്കിൽ എഴുത്തുകാരന് സ്തുതിപാഠകരും ട്രസ്റ്റുമൊന്നും വേണ്ട. എഴുത്തുകാർ ഉണ്ടാക്കുന്ന ട്രസ്റ്റുകൾ സ്വയം മഹത്വവത്കരിക്കാനുള്ള ശ്രമമാണ്. എഴുത്തുകാർ ഉണ്ടാക്കിയ പല ട്രസ്റ്റുകളും സ്ഥാപനങ്ങളും കാടുപിടിച്ചുകിടക്കുകയാണെന്ന് നമുക്ക് അറിയാമല്ലോ–?

ഇതുപോലെ തന്നെയാണ് എഴുത്തുകാരുടെ ഷഷ്ഠിപൂർത്തി ആഘോഷങ്ങൾ. ഇതെല്ലാം ചെയ്യുന്നവർ സാധാരണക്കാരെ പോലെ കാലത്തിന് കീഴടങ്ങി ഇല്ലാതാകുമെന്ന് ഞാൻ വിശ്വസിക്കുന്നു. കാലമാണ് മഹത്വത്തെ ആദരിക്കുക. കാലം നല്ലതിനെ നിലനിർത്തുക തന്നെ ചെയ്യും.

എഴുത്തിന്റെ, രചനയുടെ വർഷങ്ങൾ ആഘോഷിക്കുന്നതിനോട് എനിക്ക് എതിർപ്പൊന്നുമില്ല. സന്തോഷമെയുള്ളൂ. രചനയെ ആഘോഷിക്കുമ്പോൾ സംഭവിക്കുന്നത് നല്ലതിന്റെ നിലനില്പാണ്; അംഗീകാരമാണ്. ഇത്തരം ആഘോഷങ്ങൾ എഴുത്തുകാരൻ സംഘടിപ്പിക്കേണ്ടതല്ല. ഭാഷാപ്രേമികൾ ഭാഷയ്ക്കുവേണ്ടി ചെയ്യുന്ന പുണ്യമാണ്.

നാളെ ടി.പത്മനാഭൻ ഉണ്ടാവില്ല. ടി.പത്മനാഭന്റെ രചനകൾ മാത്രമെ ഉണ്ടാകൂ. അതു തന്നെ എത്ര ചെറുകഥകൾ കാലത്തെ അതിജിവിക്കുമെന്ന് പറയാനാവില്ല. എന്റെ കഥകളിൽ ചിലതെല്ലാം നില നില്കുക തന്നെ ചെയ്യും. അതെനിക്ക് ഉറപ്പിച്ച് പറയാൻ കഴിയും.

***എഴുത്തുകാരന്റെ ഉപകരണം ഭാഷയാണെന്ന് പപ്പേട്ടൻ പറഞ്ഞിട്ടുണ്ട്. കൂടുതൽ വിശദീകരിക്കുമല്ലോ?***

ഭാഷയാണ് എഴുത്തുകാരന്റെ ടൂൾസ് എന്ന് ഞാൻ എഴുതിയിട്ടുണ്ട്. പല സ്ഥലത്തും പ്രസംഗിച്ചിട്ടുണ്ട്. മനോജ് പറഞ്ഞതുപോലെ ഞാനും എം.ടിയും മാധവിക്കുട്ടിയും മലയാളം തന്നെയാണ് എഴുതിയത്. ഞങ്ങളുടെ ഓരോ ഖണ്ഡികകൾ വായിച്ചാൽ എഴുതിയത് ആരാണെന്ന് തിരിച്ചറിയാൻ കഴിയും. ഇതിന് കാരണം സ്വന്തമായി സൃഷ്ടിച്ചെടുത്ത ഭാഷയാണ്. ഭാഷയ്ക്കുള്ളിൽ മറ്റൊരു ഭാഷസൃഷ്ടിക്കുകയാണ് ഞങ്ങൾ ചെയ്തത്.

ഇത്തരമൊരു ഭാഷാബോധത്തിലേക്ക് എത്താൻ കഠിനമായ പരിശ്രമങ്ങൾ അത്യാവശ്യമാണ്. നിരന്തരമായ വായന. ഭാഷയുടെ ശക്തി ദൗർബല്യങ്ങളെ കുറിച്ചുള്ള തിരിച്ചറിവ്. കൂടാതെ സ്വയം വികസിപ്പിച്ചെടുത്ത ജീവിതദർശനവും വേണം. ഇത്രയും മാത്രം പോര. ആത്മാർത്ഥതയും വേണം. ഒന്നും ആകസ്മികമായി സംഭവിക്കുന്നതല്ല. പ്രതിഭയെ നിരന്തര അദ്ധ്വാനം കൊണ്ട് വികസിപ്പിക്കണം.

എന്റെ രചനകളിൽ നിന്ന് ഒരുവാക്കുപോലും വെട്ടിനീക്കാനാവില്ല. പകരം മറ്റൊരു വാക്കിനെ കൂട്ടിച്ചേർക്കാനുമാവില്ല. അതിനുകാരണം എന്റെ ചെറുകഥകൾ ആകസ്മികമായി സംഭവിക്കുന്നതല്ല എന്നതാണ്. അനേകം ദിവസങ്ങളിലെ ചിന്തകൾ എന്റെ ഓരോ ചെറുകഥകൾക്കു പിന്നിലും ഉണ്ട്. മനസ്സിൽ പൂർണ്ണതനേടിയതിനുശേഷമാണ് ഞാൻ കഥ എഴുതി തുടങ്ങുക. ഒറ്റയിരിപ്പിന് കഥ എഴുതുക എന്റെ ശീലമല്ല. അനേകം ദിവസങ്ങളിലെ അദ്ധ്വാനമാണ് എന്റെ ഓരോ ചെറുകഥയും. കൂടാതെ പലതവണ തിരുത്തി എഴുതുകയും മാറ്റി എഴുതുകയും ചെയ്യും.

സ്രഷ്ടാവിന് പരിമിതികളുണ്ട്. ആ പരിമിതികളെ അറിഞ്ഞ് സൃഷ്ടി നടത്തുമ്പോൾ പരമാവധി നല്ല രചനകൾ ഉണ്ടാവും. എന്റെ വാക്കുകൾ എന്റേതായി തന്നെ നിലനിൽക്കണം.

പുതിയ തലമുറയുടെ എഴുത്തിൽ എഴുത്തുകാരന്റെ വ്യക്തിത്വമില്ല. ഒരേ തരം ഭാഷ. ഒരേ തരം സങ്കേതം. ഇത് എഴുത്തുകാരന്റെ പരാജയമാണ്. ഭാഷയ്ക്കുള്ളിലെ ഭാഷ കണ്ടെത്താൻ ഓരോ എഴുത്തുകാരനും കഴിയണം. കുഞ്ഞുണ്ണിയിൽ നിന്നല്ല എഴുത്തച്ഛനിൽ നിന്നാണ് വായന തുടങ്ങേണ്ടത്.

എന്തിന് എഴുതുന്നുവെന്ന് ഓരോ എഴുത്തുകാരനും സ്വയം ചോദിക്കണം. അവാർഡുകൾക്കും അധികാരത്തിനും വേണ്ടിയുള്ളതല്ല എഴുത്ത്. എഴുത്തുകാരൻ സാധാരണക്കാരനിൽ നിന്ന് വ്യത്യസ്തനാകുന്നത് രചനകൾ എക്കാലത്തും നിലനിൽക്കും എന്നതുകൊണ്ടാണ്.

ടി.വി. യും ഇന്റർനെറ്റുമെല്ലാം നേരമ്പോക്കുകളാണ്. എഴുത്തിന്റെ ലോകം മറ്റൊന്നാണ്. എഴുത്താണ്, സർഗ്ഗാത്മകതയാണ് എന്നെ ഇവിടം വരെ എത്തിച്ചത്. എന്റെ വ്യക്തിത്വത്തെയും ചിന്തയേയും എല്ലാം രൂപികരിച്ചത് സർഗ്ഗാത്മകതയാണ്. മലയാളം മരിക്കുന്ന ഭാഷയൊന്നുമല്ല. എഴുത്തുകാർ മലയാളത്തെ കൊല്ലരുത്. വായനക്കാരുമായി സംവദിക്കുന്ന, സുതാര്യമായ ഭാഷ ഉപയോഗിക്കാൻ എഴുത്തുകാരന് കഴിയണം. അതിന് സത്യസന്ധമായ ജീവിതം വേണം. ചിന്തയും സത്യസന്ധമായിരിക്കണം. മാലിന്യങ്ങൾ മലിനവസ്തുക്കളെയാണ് വിതറുക. നമ്മുടെ എഴുത്തുകാരിൽ

പലരും സാംസ്കാരിക മാലിന്യങ്ങളാണ്. അതുകൊണ്ടാണ് അവരുടെ എഴുത്തും മലിനമാകുന്നത്. അവർ ഉച്ചരിക്കുന്ന വാക്കും മലിനമാകുന്നത്.

***ഒരു കഥ എല്ലാ ബഹുജനങ്ങൾക്കും ആസ്വദിക്കുവാൻ കഴിയില്ല എന്നത് ശരിതന്നെ. പക്ഷേ, എല്ലാ ബഹുജനങ്ങളെയും കണക്കിലെടുത്തുകൊണ്ടല്ല ഞാൻ കഥ എഴുതാറ്. (പള്ളിക്കുന്ന് പേജ് 24)***

***മലയാളത്തിലെ മിക്ക എഴുത്തുകാരും വായനക്കാർക്കു വേണ്ടി എഴുതുന്നവരാണ്. മികച്ച എഴുത്ത് വായനക്കാരുടെ സംവേദനത്തെ നവീകരിക്കുന്നു. പപ്പേട്ടൻ ഈ നിലപാടിനേ എങ്ങനെ വിലയിരുത്തുന്നു?***

അഹന്തയേയും അഹംഭാവത്തേയും നമ്മൾ വ്യക്തമായും തിരച്ചറിയണം. അഹന്ത അല്പന്റെഭാവമാണ്. അതിന് മനുഷ്യത്വത്തോടല്ല ബന്ധം. അഹന്തയുടെ തുടർച്ചയാണ് അസൂയ. മറ്റുള്ളവരോട് അസൂയയുള്ളവരും അഹന്തയുള്ളവരുമാണ് നമ്മുടെ മിക്ക സാഹിത്യകാരന്മാരും. പണത്തോട് സൗന്ദര്യത്തോട് പ്രശസ്തിയോട് അസൂയ വെച്ചു പുലർത്തുന്നവർ ഇതെല്ലാം നേടി എടുക്കാൻ വേണ്ടി എന്തു ഹീന കൃത്യങ്ങളും ചെയ്യും. അവർക്ക് തന്നെ കുറിച്ചുമാത്രമാണ് ചിന്ത. ലോകകാര്യങ്ങളിൽ അവർ ഇടപെടുന്നത് വെറും നാട്യമാണ്. തന്നെ പ്രതിഷ്ഠിക്കാൻ വേണ്ടിയാണ് അവർ കർമ്മങ്ങളെല്ലാം ചെയ്യുന്നത്.

അഹംഭാവം ആത്മവിശ്വാസവും വ്യക്തിത്വവുമായി ബന്ധപ്പെട്ട കാര്യമാണ്. ധീരനും വ്യക്തിത്വമുള്ളവനുമാണ് അഹംഭാവി. അയാൾക്കു തന്നെകുറിച്ചും തന്റെ പ്രവർത്തനങ്ങളെ കുറിച്ചും വ്യക്തമായ കാഴ്ചപ്പാടുകൾ ഉണ്ടായിരിക്കും. ഇത്തരമൊരു അർത്ഥത്തിൽ ഞാൻ അഹംഭാവി തന്നെയാണ്. എന്റെ അഹത്തിന്റെ ഭാവങ്ങളെയാണ് ഞാൻ എവിടേയും പ്രകടിപ്പിക്കുന്നത്.

എന്റെ ആദ്യത്തെ കഥ കണ്ണൂരിലെ ഒരു പത്രത്തിലാണ് പ്രസിദ്ധീകരിക്കുന്നത്. എന്റെ രണ്ടാമത്തെ കഥ - ഭർത്താവ് - മംഗളോദയം മാസികയിലാണ് അച്ചടിക്കുന്നത്. മലയാളത്തിലെ എക്കാലത്തേയും ഒരേ ഒരു സാഹിത്യ മാസിക. ഇന്നും അത്തരമൊരു മാസിക മലയാളത്തിലില്ല. എ. ബാലകൃഷ്ണപിള്ള ഓരോ ലക്കങ്ങളിലും സ്ഥിരമായി എഴുതുന്നു. മുണ്ടശ്ശേരി, കുട്ടികൃഷ്ണ മാരാർ, പി.സി.കുട്ടികൃഷ്ണൻ (ഉറൂബ്) - ഇവർ മംഗളോദയത്തിലെ പ്രമുഖ എഴുത്തുകാരാണ്. കവർ പേജിൽ പ്രമുഖ എഴുത്തുകാരുടെ പേരുകൾ ഉണ്ടായിരിക്കും. ബാലകൃഷ്ണപിള്ളയുടെയും മാരാരുടേയും കൂട്ടത്തിൽ എന്റെ പേരും കവർ പേജിൽ അച്ചടിച്ചു വന്നു. അത് നിസ്സാരമായ കാര്യമല്ല. മംഗളോദയം എന്നെ അംഗീകരിക്കുക എന്നുവെച്ചാൽ ഞാൻ മലയാളത്തിൽ പ്രമുഖ ചെറുകഥാകൃത്തായി തീർന്നിരിക്കുന്നു എന്നുതന്നെയാണ് അർത്ഥം. ഇത് 1945 ലാണ്. ഞാൻ അന്ന് മംഗലാപുരത്തിൽ വിദ്യാർത്ഥിയാണ്.

മംഗളോദയത്തിന്റെ എംബ്ലം തൂലികയും കത്രികയുമാണ്. സി. ജെ.തോമസാണ് അതുവരച്ചത്. തൂലിക സർഗ്ഗാത്മകതയേയും, കത്രിക എഡിറ്റിങ്ങിനേയും സൂചിപ്പിക്കുന്നു. നല്ല ഒന്നാന്തരം മാസിക. പല ലക്ക

ങ്ങളും ഇപ്പോഴും മനസ്സിലുണ്ട്. ഞാൻ മാസികകളെയൊന്നും സൂക്ഷിക്കാറില്ല. സ്ഥല പരിമിതിയും സ്ഥലം മാറ്റവും തന്നെ പ്രശ്നം.

മംഗളോദയത്തിൽ ചെറുകഥ പ്രസിദ്ധീകരിച്ചതോടെ ഞാൻ എന്നെ തിരിച്ചറിഞ്ഞു. പിന്നീട് അഹന്തയോടെ ഒരു വരിപോലും ഞാൻ എഴുതിയിട്ടില്ല. ആത്മവിശ്വാസത്തോടെ, സത്യസന്ധമായി ഇക്കാലം വരെ എഴുതി.

മനോജ്, ശിവനും പാർവ്വതിയും കാളിദാസനേയും ഭാസനേയും പരീക്ഷിച്ച കഥ പറഞ്ഞുവല്ലോ. വേഷം മാറിവന്ന ശിവൻ നല്കിയ ശ്ലോകത്തെ ഭാസൻ പൂരിപ്പിച്ചു. ശ്ലോകം മികച്ചതല്ലെന്ന് ശിവൻ പറഞ്ഞപ്പോൾ പിന്നിൽ വരുന്ന ആൾ കുറേകൂടി നന്നായി പൂരിപ്പിക്കുമെന്ന് ഭാസൻ പറഞ്ഞു. കാളിദാസൻ ശ്ലോകം പൂരിപ്പിച്ചു. ശിവൻ അതൃപ്തി രേഖപ്പെടുത്തിയപ്പോൾ മറ്റാർക്കും ഇതുപോലെ ശ്ലോകം മുഴുപ്പിക്കാനാവില്ലെന്ന് കാളിദാസൻ പറഞ്ഞുവല്ലോ.

ഇതാണ് എഴുത്തുകാരന്റെ ആത്മവിശ്വാസം, അഹംഭാവം. നമ്മുടെ എഴുത്തുകാർക്ക് തന്റെ അഹത്തെകുറിച്ച് അറിയില്ല. അതറിയുന്നവൻ അഹന്തക്കാരനും അഹങ്കാരിയുമാകില്ല.

**അഞ്ച്**

***അയാൾക്ക് അവരൊക്കെ സ്വന്തം മക്കളെ പോലെ തന്നെയായിരുന്നു. അയാളുടെ ഭാര്യയ്ക്കും അങ്ങനെ തന്നെയായിരുന്നു. (പൂച്ചക്കുട്ടികളുടെ വീട്–2 പേജ് 572)***

***നായയെ അടിമത്തത്തിന്റെയും പൂച്ചയെ സ്വാതന്ത്ര്യത്തിന്റെയും പ്രതീകമായി കണക്കാക്കാറുണ്ട്. പപ്പേട്ടന്റെ നിലപാടുകൾ എന്താണ്?***

വർണ്ണപക്ഷികളും അലങ്കാരമത്സ്യങ്ങളും മനുഷ്യന്റെ അഹന്തയുടെ പ്രതീകമാണ്. സ്വേച്ഛയാ ജീവിക്കേണ്ട ജീവികളെ നമ്മൾ തടവറയിലിട്ട് പ്രദർശിപ്പിക്കുകയാണ് ചെയ്യുന്നത്.

പശുവും നായയും പൂച്ചയും അടങ്ങുന്ന മനുഷ്യ ജീവിതത്തിന്, ഗൃഹപരിസരത്തിന്, മാനുഷികതയുടേതായ വലിയൊരു മുഖമുണ്ട്. ഇവിടെ എല്ലാ ജീവികളും പാരസ്പര്യത്തിന്റെ സ്നേഹവും സൗഹൃദവും അനുഭവിക്കുന്നു. സ്വന്തം മക്കൾക്ക് അസുഖം വരുമ്പോൾ ഉണ്ടാകുന്ന ദു:ഖം വളർത്തുമൃഗങ്ങളുടെ രോഗാവസ്ഥ നമുക്ക് കൈമാറുന്നു. നാം പശുവിന് തീറ്റികൊടുക്കുന്നതും പശു പാൽ തരുന്നതും ചൂഷണത്തിന്റെ ഇടപാടുകളല്ല. പാരസ്പര്യത്തിന്റെ ധന്യമുഹൂർത്തമാണ്.

വീട്ടിലെ വളർത്തുമൃഗങ്ങളോടൊപ്പമാണ് ഞാൻ കുട്ടിക്കാലം കഴിച്ചുകൂട്ടിയത്. സ്നേഹത്തിന്റെ നിഷ്കളങ്കതയെ മൃഗങ്ങളിൽ നിന്നാണ് ഞാൻ മനസ്സിലാക്കിയത്. എന്നെ തിരയുന്ന അതെ വേവലാതിയോടെയാണ് അമ്മ പശുവിനെ തിരഞ്ഞു നടന്നിരുന്നത്. ഇറച്ചിക്കുവേണ്ടി ഒരു മൃഗത്തേയും അമ്മ വളർത്തിയിരുന്നില്ല.

ഇന്നത്തെ കാലത്തും വളർത്തുമൃഗങ്ങൾ മനുഷ്യർക്ക് അത്യാവശ്യമാണ്. സഹജീവികളെ സ്നേഹിക്കുന്നവർക്ക് തന്നെയും ലോകത്തേയും സ്നേഹിക്കാൻ കഴിയും.

നായ്ക്കളും പൂച്ചകളും എനിക്ക് പ്രിയപ്പെട്ടവരാണെങ്കിലും അവയെ സംരക്ഷിക്കേണ്ടത് ഭാര്യയാണല്ലോ. ഭാര്യയ്ക്കും മൃഗങ്ങളോട് പ്രത്യേക താല്പര്യമുണ്ട്. അവയുടെ സ്നേഹവാത്സല്യങ്ങളുടെ നിഷ്ക്കളങ്കതയെ അവൾക്ക് അറിയാം. വളർത്തുമൃഗങ്ങൾ ചിലപ്പോൾ എങ്കിലും അയൽക്കാർക്ക് ശല്യമാകാറുണ്ട്. കാരണം കപടമായ സംസ്ക്കാരവും കൃത്രിമമായ പെരുമാറ്റങ്ങളും മൃഗങ്ങൾക്കില്ല. അവയുടെ വികാരങ്ങളെല്ലാം സത്യസന്ധമാണ്. പ്രയോജനവാദത്തിന്റെ ഇക്കാലത്ത് മുതൽക്കൂട്ടുകളില്ലാത്ത എല്ലാം അനാവശ്യങ്ങളാണല്ലോ.

***മഴ ഒടുവിലത്തെ മഴ - ഇത് ഒരു കഥയുടെ പേരാണ്. ഋതുഭേദങ്ങൾ ആവേശത്തോടെയാണ് പപ്പേട്ടന്റെ കഥകളിൽ കടന്നു വരുന്നത്. വിശദീകരിക്കുമല്ലോ?***

പ്രകൃതിയുടെ വൈവിധ്യങ്ങൾ എന്നെ എക്കാലത്തും സ്വാധീനിച്ചിട്ടുണ്ട്. പ്രകൃതിയുടെ ഹൃദയവിശാലത സൗന്ദര്യം കൊണ്ട് നിറഞ്ഞതാണ്. എന്റെ പലകഥകളിലും മഴ ഒരു സജീവ സാന്നിദ്ധ്യമാണ്. പ്രകൃതി തന്റെ ഭാവങ്ങളെ ആകെ മഴയിലാണ് നിക്ഷേപിച്ചിട്ടുള്ളതെന്ന് തോന്നുന്നു.

എന്റെ കുട്ടിക്കാലത്തെ ഓർമ്മകളിൽ മുഴുക്കെ മഴയുണ്ട്. മഴയുടെ സംഗീതത്തെ ആസ്വദിക്കാനായി എന്റെ ചെറിയ വീട്ടിലെ കോലായയിൽ, അമ്മയും ഏട്ടത്തിയും എത്ര നിർബ്ബന്ധിച്ചിട്ടും അകത്തുപോകാതെ, കിടക്കാറുണ്ടായിരുന്നു. മഴ പെയ്യുമ്പോൾ കുളത്തിൽ മുങ്ങി മഴയുടെ പ്രത്യേക ശബ്ദത്തിന് കാതോർക്കാറു മുണ്ടായിരുന്നു.

സൗമ്യമായ മഴ, ഭീഷണമായ മഴ, ഇടവഴിയിലെ മഴ, വയലിലെ മഴ, കുളത്തിലെ, പുഴയിലെ മഴ. കടലിലാണ് ഏറ്റവും വലിയ മഴയുള്ളത്.

മഴയുടെ ഓർമ്മകൾ എന്റെ ജീവിതത്തിന്റെ ഭാഗം തന്നെയാണ്. 1952 – ൽ അമേരിക്കയിൽ പോയപ്പോൾ മഴയുടെ സംഗീതത്തിന്റെ ഒരു ഡിസ്ക്ക് ഞാൻ വാങ്ങിച്ചു. കൃത്രിമമായ ഒരു ചേരുവയും ഇല്ലാത്ത ഡിസ്ക്ക്. ഇടിവെട്ടുള്ള കനത്ത മഴമുതൽ വീഴുന്ന തുള്ളികൾ വരെ ആ ഡിസ്ക്കിലുണ്ട്. അലൗകികമായ അനുഭൂതിയാണ് ആ ഡിസ്ക്ക് എനിക്കു നൽകിയത്.

പ്രകൃതിയുടെ സംഗീതത്തിൽ നിന്നാണ് ഞാൻ പിന്നീട് മനുഷ്യന്റെ സംഗീതത്തിലേക്ക് എത്തിച്ചേരുന്നത്. സാങ്കേതിക പരിജ്ഞാനമില്ലാതെ ക്ലാസ്സിക്കൽ സംഗീതത്തെ എനിക്ക് ആസ്വദിക്കാൻ കഴിയുന്നത് മഴയുടെ സംഗീതത്തെ അറിഞ്ഞത് കൊണ്ടു മാത്രമാണ്.

***പുതിയ ഒരു സ്ഥലത്തെത്തിയാൽ അവിടത്തെ മരങ്ങളിൽ എനിക്ക് പരിചയമില്ലാത്തവയുണ്ടെങ്കിൽ, അവയെ മനസ്സിലാക്കാൻ ഞാൻ ശ്രമിക്കാറുണ്ട്. (പള്ളിക്കുന്ന് പേജ് 32)***

***മരങ്ങളും പപ്പേട്ടനും തമ്മിലുള്ള ബന്ധത്തെ വിശദീകരിക്കുമല്ലോ?***

മഴയോടും മരങ്ങളോടുമുള്ള എന്റെ സ്നേഹത്തിനു കാരണം ഏട്ടനാണെന്നു തോന്നുന്നു. പറമ്പിലെ പാഴ്മരങ്ങളെ പോലും വെട്ടാൻ ഏട്ടൻ ആരേയും അനുവദിച്ചിരുന്നില്ല. അക്കാലത്തെ വീടുകളുടെ നിർമ്മാണവും മരങ്ങളെ സ്നേഹിക്കാൻ എന്നെ പ്രേരിപ്പിച്ചിരിക്കണം. മരങ്ങൾ നിറഞ്ഞ വലിയ പറമ്പുകൾക്ക് നടുവിലാണ് വീടുകൾ ഉണ്ടാകുക. കൂടുതലും

ഫലവൃക്ഷങ്ങളായിലിക്കും. മുരിങ്ങപോലുള്ള മരങ്ങളും കാണും.

എന്റെ കഥകളിൽ മാവും മുരിങ്ങയുമെല്ലാമുണ്ട്. അവ വെറും മരങ്ങളായല്ല നില കൊള്ളുന്നത്. കഥയുടെ ജീവചൈതന്യം തന്നെയാണ്.

അനേകം രാജ്യങ്ങൾ ഞാൻ സന്ദർശിച്ചിട്ടുണ്ട്. ഒരോ രാജ്യത്തിലെയും മരങ്ങളുടെ പ്രത്യേകതകളെ തിരിച്ചറിയാൻ ഞാൻ ശ്രമിക്കാറുണ്ട്. എന്റെ ബാല്യകാല സ്മരണകൾ ഒരുപാട് മരങ്ങളുമായി ബന്ധപ്പെട്ടവയാണ്. സ്കൂളിലേക്കു പോകുമ്പോൾ ഇടവഴികളിൽ എവിടെയും ഇലഞ്ഞി പൂക്കളായിരിക്കും. വീട്ടിന് അടുത്തുള്ള ശ്മശാനത്തിലെ താന്നിയും പാലയും പ്രേതസങ്കല്പങ്ങളുമായി എന്റെ ബാല്യകാലത്തിൽ നിറഞ്ഞു നിന്നിരുന്നു.

നീർമരുത് എനിക്ക് ഏറെ ഇഷ്ടപ്പെട്ട മരമാണ്. അടിമുടി പൂത്തുലഞ്ഞു നില്ക്കുന്ന നീർമരുത് പ്രകൃതിയുടെ സൗന്ദര്യത്തിന്റെ പൂർണ്ണതയാണ്. പണ്ട് റോഡു വക്കിൽ ധാരാളം നീർമരുതുമരങ്ങൾ ഉണ്ടായിരുന്നു. അവയെല്ലാം വെട്ടിമാറ്റപ്പെട്ടു. 'സാക്ഷി'യിൽ നീർമരുത് ജീവസാന്നിദ്ധ്യമായി കടന്നു വരുന്നുണ്ട്. മാവ് രാജകീയ വൃക്ഷമാണ്. മധുരഫലങ്ങൾ, സാന്ത്വനിപ്പിക്കുന്ന തണുപ്പ്. മാന്തോട്ടങ്ങളെ കാണാൻ ഞാൻ പല സ്ഥലത്തും പോയിട്ടുണ്ട്. മുഗൾ രാജാക്കൻമാരും അവരുടെ റാണിമാരും നട്ടുവളർത്തിയ പിഞ്ചോറിലെ മനോഹരമായ മാന്തോപ്പ്. എന്റെ സ്നേഹിതൻ എ.പി.കുഞ്ഞികണ്ണന്റെ തമിഴ്നാടിലേയും ആന്ധ്രയിലേയും മാന്തോപ്പ്. എല്ലാം സുന്ദരമായ അനുഭവമാണ്.

ബഹറൈനിൽ ഒരു മരമുണ്ട്. മണലാരണ്യത്തിനു നടുവിലാണ്. ജീവന്റെ മരം എന്നാണ് അതിനെ നാട്ടുകാർ വിളിക്കുക. ഞാനും ടി.എൻ. പ്രകാശും ചേർന്നാണ് ആ മരത്തിനെ കണ്ടത്. മണലാരണ്യത്തിനു നടുവിലെ ആ മരം അത്ഭുതമായ കാഴ്ചയാണ്.

മരങ്ങൾ ഒരുപാടു കാര്യങ്ങൾ മനുഷ്യനെ പഠിപ്പിക്കുന്നുണ്ട്. മനുഷ്യർ അതൊന്നും തിരിച്ചറിയുന്നില്ല.

***സിദ്ധാന്തങ്ങളുടെ തടവറയിലുള്ള സാഹിത്യത്തെ പപ്പേട്ടൻ എങ്ങനെ കാണുന്നു? ദളിത്, സ്ത്രീപക്ഷ, പരിസ്ഥിതി രചനകളെ എങ്ങനെ വിലയിരുത്തുന്നു?***

വായനയിൽ കൂടെയാണ് ഓരോ എഴുത്തുകാരനും കടന്നുവരുന്നത്. ഭാഷ, സങ്കേതം, വീക്ഷണം ഇതെല്ലാം പൂർവ്വഗാമികളിൽ നിന്നാണ് സ്വാംശീകരിക്കുക. അല്ലെങ്കിൽ പൂർവ്വഗാമികളുടെ പരിമിതികളെ അറിഞ്ഞ് മറ്റൊന്നിനെ സൃഷ്ടിക്കുക. ജോയ്സിന്റെ വീക്ഷണവും രചനാരീതിയും എന്നെ സ്വാധീനിച്ചിട്ടുണ്ട്. തുറന്നു പറയുന്നതിൽ തെറ്റുണ്ടെന്ന് എനിക്ക് തോന്നുന്നില്ല. ജോയ്സിനെ സ്വാംശീകരിച്ച് ഞാൻ മറ്റൊന്നിനെ സൃഷ്ടിക്കുകയാണ് ചെയ്തത്. അല്ലാതെ അനുകരിക്കുകയോ മോഷ്ടിക്കുകയോ അല്ല.

ഞാൻ എന്നേയും എന്റെ അനുഭവങ്ങളെയുമാണ് ആവിഷ്ക്കരിച്ചത്. അതു മറ്റൊരാളിൽ നിന്ന് കടമെടുക്കാൻ കഴിയില്ലല്ലോ.

അറുപതുകളിലാണ് മലയാളത്തിൽ ആധുനികത കടന്നുവരുന്നത്. പൂർണ്ണമായും കടം കൊണ്ട സാഹിത്യം. നമ്മുടെ ജീവിതമൊന്നും ആധുനിക സാഹിത്യത്തിൽ ഉണ്ടായിരുന്നില്ല. ജീവിതം നിരർത്ഥകമാണെന്നും നില

നില്പു ദു:ഖകരമാണെന്നും ആധുനികർ പറഞ്ഞു. ഇത്തരം വീക്ഷണങ്ങൾക്ക് യൂറോപ്പിലും മറ്റും പ്രസക്തിയുണ്ടായിരുന്നു. യൂറോപ്യൻ ആധുനിക എഴുത്തുകാർ രണ്ടാം ലോകമഹായുദ്ധം അനുഭവിച്ചവരാണ്. പട്ടിണി, മരണം, മാനഹാനിയോടെയുള്ള മൂല്യരഹിതമായ ജീവിതം, ഇതെല്ലാം അവർ അനുഭവിച്ചതാണ്. സിഗരറ്റിനും റൊട്ടിക്കും വേണ്ടി മാനം വിറ്റു ജീവിച്ച സ്ത്രീകൾ. ഇതിൽ എഴുത്തുകാരുടെ ബന്ധുക്കളുമുണ്ട്. അക്കാലത്ത് പട്ടാളക്കാരുടെ ബലാൽസംഗവും കൂട്ടത്തോടെ നടന്നു. ഇത്തരം അനുഭവങ്ങൾ ഉണ്ടാകുമ്പോൾ മൂല്യനിരാസം സംഭവിക്കുക സ്വാഭാവികമാണ്. ഇതൊന്നും നമ്മുടെ ആധുനിക എഴുത്തുകാരുടെ അനുഭവങ്ങളല്ല. യൂറോപ്പിനെ അനുകരിച്ച ആധുനികർ പരകീയാനുഭവത്തെ എഴുതി താല്ക്കാലികമായി ശ്രദ്ധപിടിച്ചുപറ്റി. ഇപ്പോൾ ആധുനിക സൃഷ്ടികളൊന്നുമില്ല. അവയെല്ലാം എഴുത്തുകാരൻ ജീവിച്ചിരിക്കുമ്പോൾ തന്നെ കാലഹരണപ്പെട്ടു കഴിഞ്ഞു.

ഇന്നത്തെ കാലം ഉത്തരാധുനികതയുടേതാണ്. ആധുനികതയുടെ അകാലമരണത്തെ പോലെ ഉത്തരാധുനികതയും പെട്ടെന്നു തന്നെ ഇല്ലാതാകും.

കല അനുകരണമല്ല, സൃഷ്ടിയാണ്. സൃഷ്ടി നിലനില്ക്കാൻ നമ്മുടെ ജീവിതം വേണം. പ്രസ്ഥാനങ്ങൾ വന്നു പോകും. എഴുത്തുകാരൻ ഒരു പ്രസ്ഥാനത്തിന്റെയും വക്താവായി അധ:പതിക്കരുത്. താൻ അനുഭവിച്ച സത്യത്തെ ആത്മാർത്ഥതയോടെ ആവിഷ്ക്കരിക്കാൻ എഴുത്തുകാരൻ തയ്യാറാകണം. ലേബലുകൾ ഇല്ലാത്ത സാഹിത്യത്തിനു മാത്രമേ കാലത്തേ അതിജീവിക്കാൻ കഴിയൂ. കാരണം ജീവിതം എല്ലാ വ്യാഖ്യാനങ്ങൾക്കും അപ്പുറത്താണ്.

സാഹിത്യം എല്ലാ സംവരണ മണ്ഡലങ്ങൾക്കും അപ്പുറത്തുള്ള ഒന്നാണ്. സ്ത്രീയുടെയും ദളിതന്റേയും ശൂദ്രന്റേയും ജീവിതം അടങ്ങിയതാണ് സാഹിത്യം. ജാതിയും ഉപജാതിയുമായി സാഹിത്യത്തെ വേർതിരിക്കേണ്ട ആവശ്യമില്ല. പെണ്ണെഴുത്തിനെ കുറിച്ച് അറിവില്ലാത്ത കാലത്താണ് കാരൂർ പൂവമ്പഴം എഴുതുന്നത്. ഒരു വിധവയുടെ ജീവിതത്തെ ശക്തമായും കൃതൃമായും കലാസുന്ദരമായും ആവിഷ്ക്കരിക്കാൻ മറ്റാർക്കും കഴിഞ്ഞിട്ടില്ല.

പെണ്ണെഴുത്തിന്റെ ലേബലുകൾ ഇല്ലാതെ സംവരണ മണ്ഡലമില്ലാതെ എഴുതിയ എഴുത്തുകാരികളും ഇവിടെയുണ്ട്. എല്ലാവരും മനുഷ്യ ജീവിതത്തെ കുറിച്ചാണ് എഴുതിയത്. അതുപോലെ സാഹിത്യത്തിൽ സവർണ്ണനും അവർണ്ണനുമില്ല. മുക്കുവരും വനവേടരും നെയ്ത്തുകാരും എണ്ണയാട്ടുകാരും സൃഷ്ടിച്ച ഉത്തമ സാഹിത്യകൃതികളാണ് നമ്മുടെ ക്ലാസിക്കുകളും മറ്റും. ആശാനും വർക്കിയും ബഷീറും മുണ്ടശ്ശേരിയും സവർണ്ണരായിരുന്നില്ല. ജാതിയെയോ മതത്തേയോ അല്ല പ്രതിഭയെയാണ് സഹൃദയർ അംഗീകരിക്കുക.

സാഹിത്യത്തിൽ വിഭജനങ്ങളും വകതിരിക്കലുകളും അപ്രസക്തമാണ്. ആത്മാർത്ഥതയും സത്യസന്ധതയുമാണ് എഴുത്തുകാരന് വേണ്ടത്. ജീവിതത്തിന്റെ സത്യദർശനമുള്ള രചനകളെ വായനക്കാർ ഹൃദയത്തിൽ കൊണ്ടു നടക്കും. കാലം അത്തരം എഴുത്തുകാരുടെ മുമ്പിൽ അടിയറവു പറയുക തന്നെ ചെയ്യും.

*(തുടരും)*

*

കുറിപ്പ്

1960 ജനുവരി 2 ലെ മാതൃഭൂമി ദിനപ്പത്രത്തിലെ എഡിറ്റോറിയലാണ് ചുവടെ ചേർക്കുന്നത്. അന്നത്തെ രാഷ്ട്രീയാവസ്ഥ മനസ്സിലാക്കാൻ ഇത് സഹായിക്കും. ജനാധിപത്യ വിരുദ്ധമായ കമ്മ്യൂണിസ്റ്റ് അതിക്രമങ്ങൾ ചരിത്രത്തിന്റെ ഭാഗമായി ഇപ്പോഴും തുടരുന്നതിന്റെ കാരണങ്ങൾ നമുക്ക് ഈ എഡിറ്റോറിയലിൽ നിന്ന് കണ്ടെത്താനാകും. – പത്രാധിപർ

## വോട്ടർമാർക്ക് ഒരു താക്കീത്

കണ്ണൂരിലെ ഒരു അഡ്വൊക്കേറ്റായ ശ്രീ. ടി. പത്മനാഭന്റെ പേരിൽ കണ്ണൂർ പോലീസ് ചാർജ്ജ് ചെയ്ത ഒരു കേസിൽ തലശ്ശേരി ഡിസ്ട്രിക്ട് മജിസ്ട്രേട്ട് ശ്രീ. കെ. ആർ. വിശ്വംഭരൻ പ്രതിയെ കുററക്കാരനല്ലെന്നു കണ്ടു വിട്ടയച്ചിരിക്കുന്നു. ഈ വിധിയും കേസിനെ ആസ്പദിച്ച് ഡിസ്ട്രിക്ട് മജിസ്ട്രേട്ട് പുറപ്പെടുവിച്ച ചില അഭിപ്രായങ്ങളും ഇന്നലത്തെ പത്രത്തിൽ പ്രസിദ്ധപ്പെടുത്തിട്ടുണ്ട്. വായനക്കാരുടെ ശ്രദ്ധയിൽ പതിഞ്ഞിരിക്കുമെന്നാണ് ഞങ്ങളുടെ വിശ്വാസം. ഡിസ്ട്രിക്ട് പോലീസ് ആക്ടിലെ 47ാം വകുപ്പുപ്രകാരമുള്ള കുററം താരതമ്യേന നിസ്സാരമായിരിക്കാം. എങ്കിലും ഈ കേസും അതിന്റെ സാഹചര്യങ്ങളും അങ്ങിനെയല്ലാതാക്കിത്തീർക്കുന്നു. മജിസ്ട്രേട്ടിന്റെ വിധി ന്യായ്യവും സമര്യാദവുമായ അഭിപ്രായപ്രകാശനത്തിനുള്ള പൌരന്റെ അവകാശത്തെ പരിരക്ഷിക്കുന്നു. അത്രയും പറഞ്ഞാൽ, പോലീസ് പ്രോസിക്യൂഷൻ ഈ മൌലികാവകാശത്തെ ധ്വംസിക്കാനുള്ളതായിരുന്നു എന്നു വരുമല്ലോ.

ഒരു സ്വകാര്യനിലമുടമക്കുവേണ്ടി, പോലീസുസഹായത്തിനു അസി. സൂപ്രണ്ടിന്റെ അടുക്കൽ ചെന്ന അഡ്വൊക്കേററിന്നു, പോലീസ് അന്നധികാരത്തിലുണ്ടായിരുന്ന കമ്യൂണിസ്ററുപാർട്ടിയെ തൃപ്തിപ്പെടുത്താൻ വഴി വിട്ടു സഞ്ചരിക്കുന്നതായി തോന്നി. തന്റെ നിലം കൈയേറിയതിന്നെതിരായാണ് നിലമുടമ പോലീസുസഹായം അപേക്ഷിച്ചിരുന്നത്. അക്കാര്യവുമായി ബന്ധമില്ലാത്ത കമ്യൂണിസ്റ്റ് സെൽസിക്രട്ടെരിയെ കൂട്ടിക്കൊണ്ടുവരാൻ സൂപ്രണ്ടു കാറും കൊടുത്തു ആളെ അയച്ചു. താൻ പഠിച്ച നിയമത്തിലെവിടെയും അങ്ങിനെ വേണമെന്നു പറഞ്ഞുകണ്ടിട്ടില്ലെന്നു അഡ്വൊക്കേററ് ഒരു പത്രപ്രസ്താവനയിൽ പറഞ്ഞു. ഇത്രയേ ഉണ്ടായുള്ളു. ഇതിന്നെതിരായിട്ടാണ് കമ്യൂണിസ്റ്റ് ഗവർമ്മെണ്ടു നിയമിച്ച സ്പെഷ്യൽ ഐ.ജി. ശ്രീ. ശ്രീനിവാസയ്യരുടെ കല്പനപ്രകാരം കേസെടുത്തത്. ഡി. മജിസ്ട്രേട്ടു പറയുന്നതുപോലെ, പോലീസു സൂപ്രണ്ടിന്നു സദുദ്ദേശ്യമുണ്ടായിരുന്നിരിക്കാമെങ്കിലും, കമ്യൂണിസ്റ്റുകളെ തൃപ്തിപ്പെടുത്താൻ വഴി വിട്ടുപോകുന്നു എന്ന ഒരു തോന്നൽ അഡ്വക്കേററിന്നുണ്ടായാൽ അതു സൌമ്യവും അന്തസ്സുററതുമായ ഭാഷയിൽ പ്രകാശിപ്പിക്കാൻ അദ്ദേഹത്തിന്നവകാശമില്ലേ? ഈ അവകാശത്തെ ധ്വംസിക്കാനായിരുന്നു കമ്യൂണിസ്റ്റ് ഗവർമ്മെണ്ടിന്റെ കീഴിൽ പോലീസു ശ്രമിച്ചത്.

ഇവിടെ ശ്രദ്ധിക്കാനുള്ളത് രണ്ടു കാര്യങ്ങളാണ്: ഒന്നു്, പോലീസുകാർ അന്നു വഴി വിട്ടു വളരെ ദൂരം ചെന്നും കമ്യൂണിസ്റ്റുകളെ പ്രീതിപ്പെടുത്താൻ ശ്രമിച്ചിരുന്നു; രണ്ട്, അങ്ങിനെയുള്ള വ്യതിചലനത്തെ ആക്ഷേപിക്കുന്ന ഇതരകക്ഷിക്കാരെ അമർത്താൻ സ്റ്റേററിന്റെ ബലം ഉപയോഗിച്ചിരുന്നു;

മൂന്നു എക്സിക്യൂട്ടീവിന്റെ കൈയേററത്തിൽ നിന്നു പൌരാവകാശങ്ങൾക്കു രക്ഷ ലഭിക്കാൻ ശേഷിച്ചിട്ടുള്ളതു നീതിന്യായാധികാരം മാത്രമാണ്. ഈ അധികാരത്തെ സ്വാതന്ത്ര്യവും നിഷ്പക്ഷവുമായി നിലനിർത്തുകയും സ്റ്റേററധികാരങ്ങൾ ദുരുപയോഗപ്പെടാതെ നോക്കുകയും വേണമെങ്കിൽ എന്തു ചെയ്യണമെന്നു വോട്ടർമാർക്കു ലഭിച്ചിട്ടുള്ള ഒരു താക്കീതായി ഞങ്ങൾ ഈ വിധിയെ പരിഗണിക്കുന്നു. കമ്യൂണിസ്റ്റാധിപത്യം, നാം ജനാധിപത്യമെന്നു പറയുകയും വിശ്വസിക്കുകയും ചെയ്യുന്നതിനെയെല്ലാം ധ്വംസിക്കുമെന്നു സ്പഷ്ടം.

ഇതു ആദ്യത്തെ താക്കീതല്ല. ഇത്തരം അനേകം താക്കീതുകൾ ഇതിനു മുമ്പും ലഭിച്ചിട്ടുണ്ട്. 1959 ഡിസെമ്പർ ആദ്യം കിണാശ്ശേരി ക്രിമിനൽ കേസിൽ ജുഡിഷ്യൽ സബ്മജിസ്ട്രേട്ട് ശ്രീ. കെ. എൻ. നാരായണമേനോൻ പ്രസ്താവിച്ച വിധി മററൊരു താക്കീതായിരുന്നു. ആ കേസിലെ പ്രതികളൊക്കെയും കമ്യൂണിസ്റ്റ്കളോ സഹയാത്രികരോ ആയിരുന്നു. അവരെയൊക്കെയും സംശയത്തിന്റെ ആനുകൂല്യം നൽകി വിട്ടയക്കാൻ മജിസ്ട്രേട്ട് നിർബ്ബന്ധനായി. വിധിന്യായത്തിൽ മജിസ്ട്രേട്ട് പറകയാണ്: "ഏററവും നല്ല തെളിവുകൾ കോടതിയിൽ സമർപ്പിച്ചിട്ടില്ല..... അന്വേഷണം നടത്തിയവർ ഈ സംശയത്തിന്റെ മറ കരുതിക്കൂട്ടിയുണ്ടാക്കിയതാണ്....പ്രതികൾക്കു സഹായമാകുംവണ്ണം കേസു തള്ളിപ്പോകലായിരുന്നു അതിന്റെ ഉദ്ദേശ്യം. പ്രതികൾ കമ്യൂണിസ്റ്റ്കളോ സഹയാത്രികരോ ആണ്. സംഭവം നടന്ന കാലത്ത് കമ്യൂണിസ്റ്റ്പാർട്ടിയാണ് അധികാരത്തിലുണ്ടായിരുന്നതെന്ന വസ്തുത ഓർമ്മിക്കേണ്ടതെത്രയും പ്രധാനമാണ്. ഈ വിചിത്രമായരീതിയിൽ അന്വേഷണം നടക്കാനിടയാക്കിയത് ഇടപെടൽ നടന്നതിനാലാണെന്നു തോന്നുന്നു. മുറിപ്പാററിയതിന്റെ സർട്ടിഫിക്കററ്....കരുതിക്കൂട്ടി മൂടി വെക്കുകയാണ് ചെയ്തത്. കമ്യൂണിസ്റ്റ്ഭരണത്തിന്റെ പരിഷ്കരിച്ച പോലീസ്നയം, ഏതു വഴിക്കാണ് നീങ്ങിയതെന്നു മനസ്സിലാക്കാൻ ഇതിൽ അധികം വല്ലതും വേണമോ? വേണമെങ്കിൽ, കുപ്രസിദ്ധമായ വരന്തരപ്പള്ളികേസിൽ, സെഷൻസ്ജഡ്ജി ചൂണ്ടിക്കാണിച്ചതുപോലെ, പോലീസ് ഔട്ട്പോസ്റ്റിനു ആറുവാരക്കുള്ളിൽ റോഡിൽവെച്ചുപട്ടാപ്പകൽ ഒരു കമ്യൂണിസ്റ്റ്ജാഥ പോകുമ്പോൾ അരഡസൻആളുകളെ കുത്തിക്കൊല്ലുന്നതു തടയാനോ സംഭവം നടന്നശേഷം കുററക്കാരെ ശിക്ഷിക്കത്തക്ക തെളിവുകൾ കോടതിമുമ്പാകെ സമർപ്പിക്കാനോ പോലീസിനു കഴിയാതെപോയ സംഭവം ഒന്നു സ്മരിക്കുകയേ വേണ്ടൂ.

ഈ ചൂണ്ടുപലകകളിൽ എഴുതിവെക്കപ്പെട്ടിട്ടുള്ള താക്കീതുകൾ അനാദരിക്കുന്നത് ആപത്തിന്നായിരിക്കും.

---

 വി.

എൻ. ദാമോദരൻ/എം. ഹരിദാസൻ

വളാഞ്ചേരി
18.2.1997

14

പ്രിയപ്പെട്ട ഹരിദാസൻ,

എം.ഗോവിന്ദൻ എന്റെ ആജീവനാന്ത സുഹൃത്തായിരുന്നു. അതിബുദ്ധിമാൻ, ഗ്രാഹ്യശക്തി അതിവിശേഷം, ആഴവും പരപ്പുമുള്ള വായന. അങ്ങനെ ധിക്കാരിയായ ഒരു മനുഷ്യൻ. വിജ്ഞാനത്തിന്റെ തുടക്കം റോയ്യിൽ നിന്ന്. ഏ.കെ.പിള്ളയുമായുണ്ടായിരുന്ന സഹവാസം ഇതിനൊക്കെ സഹായവുമായിട്ടുണ്ടായിരുന്നു. കവിതയും സാഹിത്യവുമായിട്ടാണ് തുടക്കം.

Selected works ന്റെ നാലാം വോള്യം വാങ്ങിയിട്ടില്ല. താമസിയാതെ വാങ്ങും; പണക്ഷാമം ഉണ്ട്. അതുകൊണ്ട് അതിനെപ്പറ്റി ഖണ്ഡിതമായി ഒന്നും പറയാൻപറ്റില്ല. മാർക്സിസ്റ്റുകളിൽ നിന്ന് മാർക്സിസം മോചിക്കപ്പെടാത്തതാണ് കമ്മ്യൂണിസത്തിനും സോവിയറ്റ് യൂണിയനും സംഭവിച്ച കെടുതികൾക്ക് കാരണം. മാർക്സിസ്റ്റ് പണ്ഡിതന്മാരെന്നു പറയുന്നവർ മാർക്സ്–ഏംഗൽസ്–ലെനിൻ ഗ്രന്ഥങ്ങളാണ് ആധികാരികം എന്ന് ഇപ്പോഴും വിശ്വസിക്കുകയും വിമർശനാത്മകമായതൊന്നും വായിക്കില്ലെന്നും ദൃഢനിശ്ചയം ചെയ്തവരാണ്. കെ.ദാമോദരൻ അവസാനകാലത്ത് കുറെ മാറിയിരുന്നു. ദാമോദനുണ്ടായിരുന്ന ദർശന സ്വഭാവം നമ്പൂതിരിക്കില്ല. അതാണ് ഇപ്പോഴും കടുംപിടുത്തവുമായി കഴിയുന്നത്. ദാമോദരൻ മരിക്കുന്നതിനു ഏതാനും മാസങ്ങൾക്ക് മുമ്പ് തൃശ്ശൂർ തേക്കുംകാട് മൈതാനിയിലെ പ്രസംഗത്തിൽ, എം.എൻ.റോയ്യാണ് ഇന്ത്യൻ കമ്മ്യൂണിസത്തിന്റെ സ്ഥാപകൻ, അദ്ദേഹത്തെ നാം വേണ്ട പോലെ മനസ്സിലാക്കിയില്ല, അതിനാൽ റോയ്യെപ്പറ്റി പഠിക്കേണ്ടകാലം വൈകി എന്നു പ്രസ്താവിച്ചതായി പി.കെ.എ.റഹീം ഒരിക്കൽ പറയുകയുണ്ടായി.

എന്റെ കൈയിലുള്ള റോയ് യുടെ Materialism 1951 ലെ രണ്ടാം പതിപ്പാണ്. അതിലും "ശ്വസനവേദോപനിഷത്തി"ന്റെ[13] പേജുകൾ 78–79 തന്നെ. ഞാൻ എടുത്തുനോക്കി. അതിൽ റോയ് തന്നെ "ശ്വസനവേദോപനിഷത്ത് സൂക്തം II" എന്ന് കൊടുത്തിട്ടുണ്ട്. ഒന്നുകിൽ അതുകൊണ്ടാവാം അല്ലെങ്കിൽ ആ ഉപനിഷത്ത് ലക്ഷ്മൺ ശാസ്ത്രി കണ്ടിട്ടില്ലായിരിക്കും. ആ ചോദ്യം താങ്കൾ തന്നെ എഴുതുക: പത്രാധിപർ, ആർ.എച്ച്.[14] എന്നവർക്ക് ഒരു കത്ത് രൂപത്തിൽ. പ്രസിദ്ധീകരിക്കും. ചിലപ്പോൾ മറുപടിയും എഴുതും. എങ്കിലും താർക്കുണ്ഡെ അത്രക്കൊക്കെ വേദ ഗ്രന്ഥങ്ങളുമായി ബന്ധമുള്ള ആളാണെന്നു എനിക്ക് തോന്നുന്നില്ല. ഇന്ത്യൻ റിനയ്സാൻസ് ഇൻസ്റ്റിറ്റ്യൂട്ടിന്റെ ചെയർപേഴ്സൺ Mrs. Gouri Bajaj Malik ഒരു കാശ്മീരി ബ്രാഹ്മണനായിരുന്ന പ്രേമനാഥ ബജാജിന്റെ മകളാണ്. പ്രേമനാഥബജാജ് ഗീതയെപ്പറ്റി ഒരു വിമർശന ഗ്രന്ഥം[15]

എഴുതിയിട്ടുണ്ട്. ശ്രീമതി ബജാജ് മാലിക് ആയിരിക്കും ഇതിനുത്തര മെഴുതാൻ കൂടുതൽ കഴിവുള്ളവർ. അവർക്കും ഒന്നെഴുതി നോക്കൂ. ബങ്കാളിൽ ചില കേമന്മാരുണ്ടായിരുന്നവരൊക്കെ ഇന്നില്ല. ആർ.എച്ച്.ന്റെയും മറ്റും വായനക്കാരനെന്ന നിലക്ക് താങ്കളുടെ കത്താവും കൂടുതൽ പ്രസക്തമാവുക.

 **15** 30.3.1997

ലേഖനം[16] മറുപടിയാവേണ്ടതില്ല.. അത്ര ഭംഗിയുള്ള കാര്യവു മല്ല. ആവിഷയത്തെപ്പറ്റി ആകാവുന്നത്ര ശാസ്ത്ര വിവരങ്ങൾ ഉൾപ്പെടു ത്തി ഒരു ലേഖനം. എന്നാണ് ഞാനും ഉപദേശിച്ചത്. ആരും സർവ്വ ജ്ഞരല്ല. എല്ലാം അറിയാമെന്നു നടിക്കുന്നവർക്കെ ആ ധാരണ വേണ്ടൂ. അറിവിന്നുവേണ്ടി ശ്രമിക്കുന്നവർ പഠിക്കാനും തയ്യാറാവണം. അതിൽ മറ്റൊന്നും വിചാരിക്കേണ്ടതില്ല. അതുകൊണ്ട് പഠനാർഹമായ ഒരു ലേഖനം എഴുതുക. കേരളത്തിലെ യുക്തിവാദ പ്രസ്ഥാനത്തിന്റെ ആചാര്യനായിരുന്ന എം.സി.ജോസഫ് എനിക്ക് പരിചയമുള്ള ആളായി രുന്നു. അദ്ദേഹം എന്റെ വീട്ടിൽ വി.ടി യോടൊപ്പം ഒരു മുഴുവൻ ദിവസം അതിഥിയായി താമസിച്ചിട്ടുണ്ട്. അദ്ദേഹത്തിനു ചിലതൊക്കെ അറിയാം. പലതും അറിയില്ലെന്നുതോന്നി. ഒരു ഗാന്ധിയന്റെ പരിമിതികൾ ആ മനുഷ്യനുണ്ടായിരുന്നു. 1970 കളുടെ ആദ്യമാവും തൃശ്ശൂരിൽ ഒരു സെമിനാർ സംഘടിപ്പിച്ചപ്പോൾ ആ യോഗത്തിൽ അദ്ധ്യക്ഷനായിരുന്നു. എന്റെ ഒരു പ്രബന്ധത്തിൽ ആത്മീയം എന്ന വാക്ക് കേട്ടപ്പോൾ ആ മനുഷ്യൻ ചാടിയെഴുന്നേറ്റ് അത് ചോദ്യം ചെയ്തു! ഞാൻ പറഞ്ഞു എം.സി.മനസ്സിലാക്കിയ അർത്ഥത്തിലല്ല ഞാൻ അത് ഉപയോഗിച്ചത്. 'Spirit' എന്ന അർത്ഥത്തിൽ. Physical essence–എന്നർത്ഥത്തിലാണെന്നു പറഞ്ഞപ്പോൾ അദ്ദേഹം ശാന്തനായി. പലതവണ ഞാൻ അദ്ദേഹവുമായി സംസാരിച്ചിട്ടുണ്ട്. നല്ലവനായ മനുഷ്യൻ.

ഇവ്‌ലിൻട്രന്റ്[(17)] റോയ്യെപ്പറ്റി കൊല്ലങ്ങൾക്കുമുമ്പ് ഗോവിന്ദനും ഞാനും സംസാരിച്ചിട്ടുണ്ട്. അവരെ വിട്ടുകളഞ്ഞത് ശരിയായില്ലെന്നു തോന്നിയിരുന്നു. ഞാനെഴുതിയ റോയ് ജീവചരിത്രത്തിൽ അവരെപ്പറ്റി 281–84 പേജുകളിൽ കിട്ടാവുന്ന വിവരങ്ങൾ ശേഖരിച്ചു പറഞ്ഞിട്ടുണ്ട്. ഇന്നയ്യ, ഈവ്‌ലിൻ സ്നീവ്‌ലൈറ്റിനെഴുതിയ കത്തുകളെ ആശ്രയിച്ചാണ് എഴുതിയിട്ടുള്ളത്. സ്നീവ്‌ലൈറ്റ് കമ്മ്യൂണിസ്റ്റ് ഇന്റർനാഷണലിൽ കോളോണിയൽ വിഭാഗത്തിൽ റോയ്യുടെ സഹപ്രവർത്തകനും അടു ത്ത സുഹൃത്തുമായിരുന്നു. 1924ൽ ലെനിന്റെ മരണശേഷം ട്രോട്സ്കി പക്ഷക്കാരനായി. മുസഫർ അഹമ്മദിന്റെ "Myself and the Communist Party of India" എന്ന ഗ്രന്ഥത്തിൽ ചില പരാമർശങ്ങളുണ്ട്. ശിവ നാരായൺറേയും ചില കാര്യങ്ങൾ പറഞ്ഞിട്ടുണ്ട്. എന്തായാലും വേർപിരിയലിന്റെ രഹസ്യം ഇപ്പോഴും അജ്ഞാതമാണ്. എല്ലൻ റോയ് യും ശിവനാരായണറേയും അവരെ കണ്ടിട്ടും ബന്ധപ്പെട്ടിട്ടും ഉണ്ട്. റോയ് മരിച്ചപ്പോൾ ആർ.എച്ച്.ന് ഒരു അനുശോചന സന്ദേശവും അയച്ചിരുന്നു.

തായി ഓർക്കുന്നു. മാതൃഭൂമിക്കാർ എന്നും റോയ് വിരുദ്ധരാണ്. കിട്ടിയ വടികൊണ്ട് ഒന്നു തല്ലാമെന്ന് കരുതി.

 **16** 12.05.1997

കത്ത് ശ്രദ്ധാപൂർവ്വം വായിച്ചു. ആനന്ദിനെ ഒരിക്കൽ ഇരിഞ്ഞാലക്കുടയിൽ വെച്ച് കണ്ട് സംസാരിച്ചിട്ടുണ്ട്, സച്ചിദാനന്ദനോടൊപ്പം. ആൾക്കൂട്ടം പ്രസിദ്ധീകരിച്ചകാലം. ഗോവിന്ദൻ മുഖേന അദ്ദേഹത്തെ പറ്റി മുമ്പേ അറിയാം. അദ്ദേഹത്തിന്റെ ജേഷ്ഠൻ ബോംബെക്കടുത്ത് ഒരു ചെറു ബിസിനസ്സുകാരനും റോയ്സ്റ്റുമായിരുന്നു. അങ്ങനെ അനുജനും റോയ്സ്റ്റായി. ആൾക്കൂട്ടത്തിലെ ഒരു കഥാപാത്രം സുനിൽ നമ്മുടെ ഓർമ്മയിൽ നിന്നുപോവില്ല; രാധയും. ആ പുസ്തകത്തിൽ റോയ് ആശയങ്ങൾ ധാരാളം കാണാം. [18]

ബ്രഹ്മത്തിന്റെ വാദഗതികളോടു[19] മുഴുക്കെയോജിപ്പില്ല. വി.എം. താർക്കുണ്ഡയുടെ മറുപടിവായിച്ചില്ലെ? സംഘടനയെ സംബന്ധിച്ച വാദം ഒട്ടൊക്കെ ശരിയാണ്. പക്ഷെ Social-Political- Economical കാര്യങ്ങളിൽ നിന്ന് തീർത്തും വിട്ടു നിന്നു ദാർശനിക സന്യാസത്തിലേക്ക് നീങ്ങുന്ന സങ്കൽപ്പം അഥവാ സൂചന ശരിയല്ല. റോയ് വിഭാവനം ചെയ്യുന്ന ചരിത്രദർശനത്തിൽ അലസമായ തത്വജ്ഞാനത്തിന് സ്ഥാനമില്ല. അതുകൊണ്ടാണദ്ദേഹം റാഡിക്കൽ ഹ്യൂമനിസ്റ്റുകളുടെ കർമ്മപഥത്തിൽ Peoples Committee-കൾക്ക് സുപ്രധാന സ്ഥാനം വെച്ചു കൊടുത്തിട്ടുള്ളത്. ഈ കാര്യം അഗേഹാനന്ദഭാരതി[20] റോയിയുടെ ചരമക്കുറിപ്പിൽ എടുത്ത് പറഞ്ഞിട്ടുണ്ട്: "എം. എൻ. റോയ് സനാതനാർഥത്തിലുള്ള ഒരു തത്വജ്ഞാനിയാണൊ അല്ലയൊ എന്ന കാര്യം ആ വിഭാഗം തീരുമാനിക്കട്ടെ. എന്നാൽ അദ്ദേഹം പുതുമയുള്ള സാമൂഹ്യദാർശനികനാണെന്നു ഞാൻ തീർത്തുപറയും".

RDP[21] യുടെ കൊടിയടയാളം പുതിയ ടോർച്ചും വിളക്കുമായിരുന്നില്ല. പന്തമായിരുന്നു. റാഡിക്കൽസ് ""Torch bearer of Enlightenment" ആയിരിക്കണമെന്നാണ് ഉദ്ദേശിച്ചിരുന്നത്. Indian Federation of Labour എന്ന തൊഴിലാളി സംഘടനയുടെ കൊടിയിലും, ചുറ്റികയും പന്തവുമായിരുന്നു അടയാളം. ഇന്ത്യാവിഭജനത്തിനു ശേഷം വേർപിരിഞ്ഞു പോയ പാക്കിസ്ഥാൻ ഫെഡറേഷൻ ഓഫ് ലേബറും ഇതേ കൊടി അടയാളം സ്വീകരിച്ചിരുന്നു. പിന്നീട് വല്ല മാറ്റവും ഉണ്ടായിട്ടുണ്ടോ എന്നറിയില്ല. റാഡിക്കൽ ഡമോക്രാറ്റിക്ക് പാർട്ടിയുടെ തുടക്കകാലത്ത് 1942 ലാണെന്നാണോർമ്മ, കെ. കെ. സിഹനയുടെ[22] ഒരു കൊച്ചുപുസ്തകം " Radical Democratic Party why and wherefore" അത് ഞാൻ തർജ്ജമ ചെയ്തപ്പോൾ എനിക്ക് തോന്നി, ധർമ്മാധിഷ്ഠിത പ്രവർത്തനത്തിന് ഊന്നൽ കൊടുക്കുന്ന ഒരു രാഷ്ട്രീയകക്ഷി വിജയിക്കുമോ എന്ന്? ആ തോന്നൽ റോയ്ക്ക് തന്നെയും ഉണ്ടായിരുന്നതായി അനുമാനിക്കാവുന്നതാണ്. 1946 മുതൽ പിരിച്ചുവിടൽ എന്ന ലക്ഷ്യംവെച്ചാണ് റോയ് സംസാരിച്ചിരുന്നത്.

എന്റെ ആരോഗ്യം, എക്സിമക്ക് ആശ്വാസമുണ്ട്. മറ്റുള്ളതെല്ലാം തുടരുന്നു. വാർദ്ധക്യത്തിന്റെ എല്ലാ ലക്ഷണങ്ങളും തുടങ്ങി. കാഴ്ച, കേൾവി, ഓർമ്മ എന്നിവക്കെല്ലാം മങ്ങലേൽക്കാൻ തുടങ്ങി.

 **17** 22.09.1997

ഞാൻ ദേശാഭിമാനി കാണാറില്ല. ഇവിടങ്ങളിൽ ചില കമ്മ്യൂ: പ്രവർത്തകർ വാങ്ങുന്നുണ്ടത്രെ. ഇ.എം.എസ്. നമ്പൂതിരിപ്പാടങ്ങനെ പറയുന്നതിൽ അത്ഭുതമില്ല. പ്രായമായി. ചരിത്രത്തിനൊപ്പം നീങ്ങാൻ പറ്റാതായി. എന്നാലും ഭീഷ്മപിതാമഹനല്ലെ? ഉപദേശിക്കാതിരിക്കാൻ പറ്റുമോ? പറ്റിയ മറ്റാളുകളുമില്ല. കമ്മ്യൂണിസത്തിനു മനുഷ്യമുഖമില്ലാത്തതിൽ പരിതപിക്കുന്നവരാണ് ഒന്നാം തലമുറയിലെ ഒട്ടധികം മാർക്സിസ്റ്റുകളും; ഗോർബച്ചേവിന്റെ എല്ലാ പ്രസംഗങ്ങളും എഴുത്തും അതായിരുന്നു. എന്നു മാത്രമല്ല. മറ്റുള്ളവർ പറയുന്നത് എടുത്ത് പറഞ്ഞത് അതിന്റെ ഉടമാവകാശം തനിക്കാണെന്നു സ്ഥാപിക്കാനും, വിവരമില്ലാത്ത അനുയായിവർഗ്ഗം അതേറ്റു പറയാനുമുണ്ട്. കാർഷിക വിപ്ലവത്തെപ്പറ്റി ആചാര്യൻ എടുത്തുപറഞ്ഞു കണ്ടു. മാർക്സിസത്തിന് കാർഷിക വിപ്ലവം എന്ന താത്വികാശയം ആദ്യം പറഞ്ഞത് 1923ൽ എം. എൻ. റോയ് ആണ്. മാവോവിന്റെ കൂടി ആചാര്യൻ റോയ് ആണെന്നുമിപ്പോൾ ചൈനീസ് പണ്ഡിതരും സമ്മതിക്കാൻ തുടങ്ങി. ചാരുമജൂംദാരുടെ നക്സൽ പ്രസ്ഥാനത്തിന്റെ മുഖപത്രമായിരുന്ന "Leberation" മാസികയിൽ 'മാർക്സിസം എന്യൂ അസസ്സ്മെന്റ്" എന്ന ലേഖന പരമ്പരയിൽ റോയിയെപ്പറ്റി പരാമർശിക്കുന്നുണ്ട്. അതിൽ ഒരിടത്ത് ഇങ്ങനെ കാണാം. 'അനവരതം എഴുതികൊണ്ടിരുന്ന റോയ്ക്ക് ശേഷം തൽസ്ഥാനത്ത് മറ്റൊരാൾ ഉണ്ടായില്ല. രണദിവേ മുതൽ ഇ.എം.എസ്. വരെ എല്ലാവരും റോയ് പറഞ്ഞ കാര്യങ്ങൾ തിരിച്ചും മറിച്ചും പറയുകയാണ്. എന്നാൽ റോയ്യും യഥാർത്ഥ മാർക്സിസ്റ്റായിരുന്നില്ല.'

ഇയ്യിടെ എം.ജി.എസ്. നാരായണൻ RSS ആണെന്ന് നമ്പൂതിരി പറഞ്ഞത്രെ. നാരായണൻ തിരുവനന്തപുരത്ത് ഒരു ചരിത്ര സെമിനാറിൽ മറുപടി പറഞ്ഞു. നമ്പൂതിരിക്ക് കമ്യൂണിസവും ചരിത്രവും അറിയില്ല. പണ്ടെന്തോവായിച്ചകാര്യം ഓർമ്മിച്ചു പറയുകയാണ് എന്ന്. മാർക്സിസത്തെ തള്ളിപറയുന്ന റോയ് ഹ്യൂമനിസത്തെ നിഷേധിക്കയാണെത്രെ! പാണ്ഡിത്യത്തിന്റെ പോക്ക് എങ്ങിനെ?

ആരോഗ്യകുറവ് എഴുത്തും വായനയേയും ബാധിക്കാൻ തുടങ്ങി. ' ഇന്ത്യൻ സ്വാതന്ത്ര്യ സമരവും ഇടതുപക്ഷവും' എന്ന ഒരു ലേഖന മെഴുതാൻ ഉദ്ദേശിച്ചുതുടങ്ങിയിട്ട് നാളേറെയായി.

 **18** 08.06.1998

ബർണലിന്റെ[23] 'ശാസ്ത്രം ചരിത്രത്തിൽ' എന്ന ഗ്രന്ഥംഞാൻ വായിച്ചിട്ടില്ല. അതു കൊണ്ട് എനിക്കതിനെ പറ്റിഅഭിപ്രായംപറയാൻപറ്റില്ല. റോയ്യുടെ ചരിത്ര ദർശനംപൂർണ്ണമാണെന്ന് കരുതുന്നുണ്ടോ? എം.സി..

നമ്പൂതിരിപ്പാടിന്റെ അഭിപ്രായം യുക്തിസഹമല്ലേ? എന്ന ചോദ്യത്തിന്റെ ധ്വനി എന്തെന്നു വ്യക്തമായില്ല[24]. എന്നെ സംബന്ധിച്ചിടത്തോളം Ultimate Truth –ൽ ഞാൻ വിശ്വസിക്കുന്നില്ല. മാർക്സിസത്തിൽ മനുഷ്യമുഖത്തിന്റെ അഭാവത്തേയും ആശയങ്ങളുടെ അനിഷേധ്യമായ പങ്കിനെ നിഷേധിക്കുന്നതിനേയും, റോയ് തന്റെ ലോകവ്യാപകമായ അനുഭവം, മാർക്സിയൻ ധിഷണാശാലികളുമായുണ്ടായ സമ്പർക്കം, ആഴവും പരപ്പുമുള്ള പഠനം എന്നിവയിലൂടെ അദ്ദേഹത്തിന്റെ കാലഘട്ടത്തിൽ ലഭ്യമായ അറിവുകൾ ഉപയോഗപ്പെടുത്തി ശക്തമായി തന്നെ – യുക്ത സഹമായും – തിരുത്താൻ ശ്രമിച്ചിട്ടുണ്ട് എന്നാണെന്റെ പക്ഷം. ചോരയും നീരുമുള്ള പുതിയ ഒരു വീക്ഷണം റോയ് അവതരിപ്പിച്ചിട്ടുണ്ടെന്നും, അതിനു പുതുമയുടെ നറുമണമുണ്ടെന്നും എം.സി.നമ്പൂതിരിപ്പാട് എഴുതിയിട്ടുണ്ടെന്നാണ് എന്റെ ഓർമ്മ. അദ്ദേഹം റോയിസ്റ്റല്ല.

റോയ് യുടെ ആ കൊച്ചു പുസ്തകം അദ്ദേഹത്തിന്റെ Reason, Romanticism, Revolution എന്ന ബൃഹത് ഗ്രന്ഥത്തിന്റെ മുഖവുരയാണ്. പാശ്ചാത്യ ചരിത്ര–സംസ്കാരങ്ങളാണ് പ്രതിപാദ്യം. മാർക്സിസത്തിന്റെ ചരിത്രവീക്ഷണം ശാസ്ത്രീയമെന്നു കൊട്ടിഘോഷിക്കുന്നതിൽ പല പോരായ്മകളുണ്ട്. മാർക്സിന്റേയും ഏൻഗൽസിന്റേയും കാലഘട്ടത്തിനു ശേഷമുണ്ടായ ശാസ്ത്രവളർച്ച മാർക്സിസത്തിന്റെ ഒട്ടേറെ "ശാസ്ത്രീയ" നിഗമനങ്ങളെ അശാസ്ത്രീയവും അയുക്തികവും അയഥാർത്ഥ്യവുമാക്കിയിട്ടുണ്ടെന്നു കാണാൻ പ്രയാസമില്ല. ഇത് തീർത്തും മാർക്സിന്റെ കുറ്റമല്ല; അത്രയൊക്കെയെ അദ്ദേഹത്തിന് കഴിയുമായിരുന്നുള്ളൂ.

താങ്കൾ പറയുന്ന ഫോയർബാഹി[25]നെയും റോയ്യെയും തമ്മിൽ ഒരു താരതമ്യപഠനം ഇന്ന് അത്രക്കൊക്കെ പ്രസക്തമാണൊ? ഉണ്ടെങ്കിൽതന്നെ അതിന് കെൽപ്പുള്ളവർ എത്രപേരുണ്ട്? പിന്നെ, മാർക്സിസ്റ്റുകൾ അവഗണിച്ച ഭാഗം "ഏകപക്ഷീയമായി" റോയിക്കും ഊന്നേണ്ടിവന്നിട്ടില്ലേ എന്ന ചോദ്യവും അപ്രസക്തമായി തോന്നുന്നു. കാരണം റോയ് മാത്രമല്ല, മാർക്സിസത്തിൽ നിന്നും മറ്റും വിട്ടവരും അല്ലാത്തവരുമായ പലരും മാർക്സിസത്തിൽ നിന്നും അകറ്റപ്പെട്ട മനുഷ്യമുഖം പൊക്കിക്കാണിച്ചിട്ടില്ലെ? മാർക്സിസത്തിന്റെ ലെനിനിസ്റ്റു പ്രയോഗമാണ് 20–ാം നൂറ്റാണ്ടിലെ മാർക്സിയൻ വക്താക്കൾ അംഗീകരിച്ചത്. അത് തള്ളിപ്പറഞ്ഞവർ അന്നേ ഉണ്ടായിരുന്നു. ഇഗ്നേഷ്യോസിലോണി[26] മിലോവൻ ജിലാസ്[27], അബാംഷാഫ് [28], അവസാനമായി ഗോർബച്ചേവും. പക്ഷെ അവർ മനുഷ്യനെ കേന്ദ്രബിന്ദുവാക്കിക്കൊണ്ടൊരു ചിന്താപഥം സൃഷ്ടിക്കാൻ ശ്രമിച്ചിട്ടില്ല. ഞാനീ പറയുന്നതു കൊണ്ട് റാഡിക്കൽ ഹ്യൂമനിസം ഒരമേയസിദ്ധിയാണെന്നൊന്നും അർത്ഥമാക്കേണ്ടതില്ല.

 **19** 19.08.1998

താങ്കളുടെ കത്തിലെ ചോദ്യം: അബാംഷാഫ് എന്നാണ് എന്റെ മനസ്സിൽ ഇപ്പോഴും ഉള്ളത്. ആ ലേഖനം 70കളുടെ അവസാനത്തിൽ കലാകൗമുദിയിൽ എഴുതിയതാണ്. മാർക്സിസത്തെ സംബന്ധിച്ച് അവർ ഒരു പരമ്പര പ്രസിദ്ധീകരിച്ചപ്പോൾ ആവശ്യപ്പെട്ട പ്രകാരം എഴുതിയത്.

20–22 ലേഖനങ്ങൾ വന്നിരുന്നു.. ആ പുസ്തകം എന്റെ കയ്യിലില്ല. റാഡിക്കൽ ഹ്യൂമനിസ്റ്റിൽ ആ പുസ്തകത്തെപ്പറ്റി ഒരു വളരെ നീണ്ട പ്രശംസാപരമായ റിവ്യൂ വന്നിരുന്നു. ഷാഫ് ആദ്യം മാർക്സിസ്റ്റായിരുന്നു. ആദമൊ ആബാമൊ എന്ന കാര്യത്തിൽ ആബാം എന്നാണ് എന്റെ ഉള്ളിരിപ്പ്. പി. ഗോവിന്ദപിള്ള പുസ്തകത്തിന്റെ പേര് പറയുന്നില്ല.[29] "Marxisam and Individual' എന്ന ഗ്രന്ഥത്തിലാണ് ഞാൻ എഴുതിയ ഉദ്ധരണി. ഒരു പക്ഷെ മുൻകാലഗ്രന്ഥങ്ങളിലേതിലെങ്കിലും അദ്ദേഹം ന്യായീകരിച്ചിട്ടുണ്ടാവാം. ഗ്രാംഷി[30]യും എറിക്ഫ്രോമും[31] ഇതുപോലെ മാർക്സിസ്റ്റുകളായിരുന്നു. എറിക്ഫ്രോമിന്റെ അവസാനഗ്രന്ഥത്തിൽ ഒരിടത്ത് ഞാനൊരു റാഡിക്കൽ ഹ്യൂമനിസ്റ്റാണെന്നു പ്രസ്താവിച്ചിട്ടുണ്ടത്രെ. ഗ്രാംഷി റോയ്യോടൊപ്പം കമ്മ്യൂ: ഇന്റർനാഷണലിൽ ഉണ്ടായിരുന്നു. പിന്നീട് 20 കൊല്ലം ജയിലിലും. അദ്ദേഹത്തിന്റെ 'Prison notes' എന്ന ഗ്രന്ഥം ഞാൻ വായിച്ചിട്ടുണ്ട്. അതിൽ ഏറിയകൂറും ഫാസിസത്തെ വിമർശിക്കാനാണ് ഉപയോഗപ്പെടുത്തിയിട്ടുള്ളത്. എറിക്ഫ്രോമിന്റെ ഗ്രന്ഥം ഞാൻ കണ്ടിട്ടുണ്ട്. വായിച്ചിട്ടില്ല. ഇഗ്നേഷ്യോസിലോണിയും കമ്യൂ: ഇന്റർനാഷണലിൽ ഉണ്ടായിരുന്ന ഒരു കമ്യൂ: സാഹിത്യകാരനാണ്. ഇറ്റലിക്കാരനാണ് സിലോണി എഴുതി: "വ്യക്തിയേയും സമൂഹത്തേയും സമന്വയിപ്പിച്ചു കൊണ്ടുള്ള വ്യക്തിപ്രാധാന്യം ഊന്നിയ റോയ്യുടെ ചിന്താപഥം പ്രശംസനീയമാണ് "

ഷാഫിന്റെ പുസ്തകം സ്വന്തമായി വാങ്ങാൻ ശ്രമിച്ചു. കിട്ടാനില്ലെന്ന മറുപടിയാണ് ലഭിച്ചത്. ഡൽഹിയിലുള്ള എന്റെ മകൻ വന്നപ്പോഴാണ് ചുരുങ്ങിയ ദിവസത്തിൽ ഇവ രണ്ടും വായിച്ചതും ചിലകുറിപ്പുകൾ എഴുതിവെച്ചതും. ഗാന്ധിജി പറഞ്ഞു: "ഞാൻ പറഞ്ഞ കാര്യങ്ങളിൽ വൈരുദ്ധ്യം കണ്ടാൽ ഞാൻ അവസാനം പറഞ്ഞതാണ് ശരി എന്നു മനസ്സിലാക്കണം" . ഇത് എല്ലാവരെ സംബന്ധിച്ചുമുള്ള ഒരു പൊതു തത്വമാണ്. ആബാമൊ ആദമൊ ഏതാണ് ശരിയെന്ന് മി. പിള്ളയോട് എഴുതി ചോദിക്കൂ. ഞാനിപ്പോഴും തെറ്റാണെന്നു ബോദ്ധ്യപ്പെടുന്നതുവരെ ആബാം എന്നു പറയും. ഗോവിന്ദപിള്ള എല്ലായിപ്പോഴും ഒരു കെട്ട് പുസ്തകവും പേറി നടക്കുന്ന എഴുത്തുകാരനാണ്. നമ്പൂതിരിക്ക് ബദലാവാൻ ശ്രമിക്കയായിരിക്കും. ഗുരുവായൂരമ്പലം ഒരു യാത്രാകേന്ദ്രമത്രെ!

## 20

11.11.1998

ദ്വൈതാദ്വൈതവാദവും[32] ഈശ്വരനിരീശ്വര വാദവും ദാർശനികന്മാരുടെ പടക്കളമാണ്. റോയ് അദ്ദേഹത്തിന്റെ Monistic നിലപാട് അദ്ദേഹത്തിന്റെ പല ഗ്രന്ഥങ്ങളിലും സാന്ദർഭികമായി എടുത്തുപറയുന്നുണ്ട്. നീഗാമിന്റെ[33] വിശകലനം ഒന്നുകൂടി ശ്രദ്ധിച്ചു വായിക്കൂ. Pluralism വും Dualism വ്യത്യസ്ത അർത്ഥ വ്യാപ്തി യുള്ളതായി തോന്നുന്നു. റസ്സലിന്റെ ആ പുസ്തകം ഞാൻ വായിച്ചിട്ടില്ല. റോയ് യുടെ Science and Philosophy എന്ന ഗ്രന്ഥത്തിൽ ഈ വിഷയം വിശകലനം ചെയ്യുന്നു എന്നോർക്കുന്നു. Monism is derived from a

faultylogic inspired by mysticism" എന്ന് റസ്സൽ പറയുമ്പോൾ എങ്ങിനെ എന്ന് എനിക്കും പിടികിട്ടുന്നില്ല. താർകുണ്ടയുടെ Radical Humanism ത്തിൽ അതിനെപറ്റി ചില വിവരങ്ങളില്ലെ? എനിക്കിപ്പോൾ പലതും ചിക്കി ചികഞ്ഞു നോക്കാൻ കഴിയാതെ വരുന്നു.

ഇപ്പോൾ കൂടുതലും മനോരാജ്യവും ഭൂതകാല സംഭവങ്ങളുടെ അയവിറക്കലുമായി കഴിയുന്നു. ചിലപ്പോൾ ചില ആവേശമൊക്കെ തോന്നും. അത് ക്ഷണികമാണ് താനും. "സംശയം ചോദ്യത്തിലേക്കും ചോദ്യം അന്വേഷണത്തിലേക്കും അന്വേഷണം സത്യത്തിലേക്കും നയിക്കും" എന്ന സോക്രട്ടീസിന്റെ അഭിപ്രായം അന്നും ഇന്നും എന്നും പ്രസക്തം തന്നെ.

എ.കെ. പിള്ളയുടെ ഒരു പുതിയ ജീവചരിത്രം കേരള പ്രസ്സ് അക്കാദമി കൊച്ചി. ഒക്ടോബർ 15 ന് പ്രസിദ്ധീകരിച്ചു. പുസ്തകം ഏറ്റു വാങ്ങാൻ എന്നെയാണ് നിശ്ചയിച്ചിരുന്നത്. പക്ഷെ, തൽസമയത്തെ കഠിന മഴയും അനാരോഗ്യവും യാത്രചെയ്യാൻ പറ്റിയതായി തോന്നിയില്ല; പോയില്ല. എ. രാധാകൃഷ്ണൻ (മദ്രാസ്) ആണ് ഗ്രന്ഥകാരൻ. ഗോവിന്ദന്റെ സുഹൃത്തായിരുന്നു. പിള്ളയുടെ കുടുംബവുമായി സമ്പർക്കമുണ്ട്. 370 പേജിൽ അന്തസ്സായ ഒരു പുസ്തകം. ധാരാളം വിവരങ്ങളുണ്ട്. അനുബന്ധമായി പിള്ളയുടെ ഏതാനും ഇംഗ്ലീഷ് ലേഖനങ്ങളും കൊടുത്തിട്ടുണ്ട്. 17ന് അദ്ദേഹം ഇവിടെ വന്ന് എനിക്കൊരു കോപ്പി സമ്മാനിച്ചു. എഴുത്തു കാലത്ത് രണ്ടു മൂന്നു തവണ ഇവിടെ വന്നിട്ടുണ്ട്. മദ്രാസിലെ സാംസ്കാരിക രംഗങ്ങളിലൊക്കെ താൽപര്യം എടുക്കാറുണ്ട്. ഭാഷയും അവതരണവും നന്നായിട്ടുണ്ട്. റാഡിക്കലല്ല. പക്ഷെ, റാഡിക്കൽസിന്നും ഉപകാരപ്പെടുന്ന തരത്തിലാണ് ഗ്രന്ഥം.

1999 മേയ് മാസം 80 വയസ്സ് പൂർത്തിയാവും. ഒന്നും നേടിയിട്ടില്ലെങ്കിലും സ്വാഭിപ്രായത്തിനൊപ്പിച്ച് ആർക്കും ദ്രോഹമുണ്ടാവാത്തവിധം ഹ്രസ്വമല്ലാത്ത ഈ ജീവിതം ഇത്രത്തോളം എത്തി.

## 21

27.01.1999

താങ്കളുടെ കത്ത് ഉടനെ മറുപടി എഴുതുകയാണ്. എന്റെ അസുഖങ്ങളെല്ലാം പഴയപടി തുടരുന്നു. ചികിത്സയുള്ളതുകൊണ്ട് ജീവിതം നീളുന്നു എന്നുമാത്രം. പുറത്തൊന്നും പോകാറില്ല. കാഴ്ചക്കുറവ് വർദ്ധിച്ചതിനാൽ വായനയും വളരെ കുറവ്. പ്രയാസപ്പെട്ട് വായിക്കരുതെന്ന് ഡോക്ടർ.

'മാദ്ധ്യമം' ഞാൻ കാണാറില്ല. പണ്ട് ദിനപത്രത്തിൽ 2–3 ലേഖനങ്ങൾ എഴുതുകയുണ്ടായി. പിന്നീടൊരിക്കൽ ഒരു ലേഖനം അവർക്ക് രുചിക്കാത്തഭാഗങ്ങൾ വെട്ടികളഞ്ഞ് പ്രസിദ്ധീകരിച്ചു. ഞാൻ പ്രതിഷേധിച്ചു. പിന്നീടൊന്നും എഴുതിയില്ല. കെ. എ. കൊടുങ്ങല്ലൂർ അതിന്റെ വാരാന്ത്യ പതിപ്പിന്റെ ചുമതലയുള്ള കാലത്താണ് എന്റെ റോയ് ജീവചരിത്രത്തിന്ന് ടി. എൻ. ജയചന്ദ്രൻ അതിൽ ഒരു റിവ്യൂ എഴുതിയിരുന്നു. റിവ്യൂ കേമമായിരുന്നു. അത് ചിത്രങ്ങളോടെ വളരെ നന്നായി ഡിസ്പ്ലെ ചെയ്തു. അക്കാലത്ത് ഒന്നുരണ്ടു ലേഖനം എഴുതി. പിന്നീടാണ് തെറ്റിയത്.

അപവാദപ്രചരണം കമ്യൂണിസ്റ്റുകളുടെ പണ്ടുപണ്ടെയുള്ള സമ്പ്രദായമാണ്.[34] കമ്യൂണിസ്റ്റ് മതം വിമർശിക്കപ്പെട്ടുകൂടാ എന്നാണവരുടെയും

നില. സമീക്ഷ[35] എത്രയോ വിഷമിച്ചാണ് പ്രസിദ്ധീകരിച്ചിരുന്നത് എന്ന് എനിക്ക് നന്നായിട്ടറിയാം. നായനാരും വിജയനും വത്തിക്കാനിലും അമേരിക്കയിലും പോയിമുട്ടു കുത്തിയാചിച്ചതൊന്നും ആരും അറിയില്ലെന്നാണവരുടെ ഭാവം! മറ്റൊരു കാര്യം കമ്യൂണിസം ഇന്ന് ആർക്കും പ്രശ്നമല്ല. ഒരു മുദ്രാവാക്യം മാത്രമായി കലാശിച്ചിരിക്കുന്നു. പിന്നെ അപവാദപ്രചരണം അവരുടെ വിദ്യയാണ്. ചില പാവങ്ങൾ അത് വിശ്വസിച്ചുകാണും. എ.സി.എൻ. നമ്പ്യാർ (പഴയ കേസരി കുഞ്ഞിരാമൻ നായനാരുടെ മകൻ) എം. എൻ. റോയ് ഇന്ത്യയിലേക്ക് പോയത് ഒരുപാട് റഷ്യൻ സ്വർണ്ണം കടത്തികൊണ്ടാണെന്ന് ലേഖനമെഴുതി. ഇയാൾ ബർലിനിലു ണ്ടായിരുന്നു. സരോജിനി നായിഡുവിന്റെ സഹോദരിയുടെ ഭർത്താവും. ഇയ്യാളുടെ ഭാര്യയാണ് റോയ് യെ അറസ്റ്റുചെയ്യാൻ (സുഹാസിനി നമ്പ്യാർ) കാരണക്കാരി. അത് കമ്യൂണിസ്റ്റുകൾക്കൊരു തീരാ കളങ്കമായി എന്ന സഖാവ് പി. കൃഷ്ണപിള്ള 1940ൽ എന്നോട് പറഞ്ഞിട്ടുണ്ട് താങ്കൾ മറുപടി എഴുതിയതിൽ സന്തോഷം! അവർ പ്രസിദ്ധപ്പെടു ത്തിയേക്കും. അവർക്കുമുണ്ടല്ലോ കമ്യൂണിസ്റ്റ് വിരോധം.

ഇ. എം. എസ്സിന് പകരം വന്ന പോളിറ്റ് ബ്യൂറോ മെമ്പർ പിണറായി വിജയന്റെ പുതിയ സാമ്പത്തിക വ്യാഖ്യാനം വായിച്ചില്ലേ? "ആഭരണങ്ങൾ സ്ത്രീധനമല്ല". അതായത് സ്വർണ്ണം ധനത്തിൽപെടുന്നില്ല എന്ന്. അടിമുടി സ്വർണ്ണാഭരണവുമായി മരുമകളെ സ്വീകരിച്ച നായനാരെ ന്യായീകരിക്കാനുള്ള ധനശാസ്ത്ര വൈദഗ്ധ്യം കേമംതന്നെ! ഈ 31ന് ഗുരുവായൂരിൽ ഗോവിന്ദൻ അനുസ്മരണം നടക്കുന്നു. പലരും പങ്കെടുക്കും ഞാൻ പോകുന്നില്ല. യാത്ര വയ്യാതായി. സഹായി വേണം. പ്രത്യേകം യാത്ര സൗകര്യം വേണം. ഇതിനൊക്കെ പണവും വേണം. അത് പ്രശ്നമാണ്.



## 22

19.03.1999

ആ ലേഖനത്തിന്റെ ഒരു ഫോട്ടോകോപ്പി ഞാൻ ഗോവിന്ദന്റെ മകൾ ഡോക്ടർ കല്യാണിക്ക് അയച്ചുകൊടുത്തു. കാരണം, മി. ഗോവിന്ദ പിള്ള, ഗോവിന്ദന്റെ മകളുടെ ഭർത്താവിന്റെ അടുത്ത ബന്ധുവാണ്. ഗോവിന്ദന്റെ ശവ സംസ്കാര ചടങ്ങിൽ പങ്കെടുക്കാൻ വന്നിരുന്നത് ഗോവിന്ദപിള്ളയാണ്.



## 23

05.09.1999

കാഴ്ചയും കേൾവിയും വളരെ കുറഞ്ഞു വരുന്നു. നടക്കുമ്പോൾ അടിപതറുന്നതായി തോന്നുന്നതുകൊണ്ട് പുറത്തെവിടേയും പോകാറില്ല. കാഴ്ചക്കുറവുകാരണം വായന നടക്കുന്നില്ല. ഒന്നും എഴുതാനും കഴിയുന്നില്ല. ഇനിയൊന്നും വേവലാതിപ്പെട്ടിട്ട് കാര്യമില്ല! പ്രകൃതിക്ക് വഴങ്ങേണ്ട സന്ദർഭത്തിൽ വഴങ്ങുകതന്നെ! ഭാഷാപോഷിണി ലേഖനം ഇതുവരെ വന്നില്ല. ആഗസ്റ്റ് അവസാനം ഞാൻ കെ.സി. നാരായണനെ വിളിച്ച് ചോദിച്ചു. ക്ഷമിക്കണം, കമ്പോസ് ചെയ്ത് വച്ചിട്ടുണ്ട്. സെപ്തബർ അല്ലെങ്കിൽ ഒക്ടോബറിൽ തീർച്ചയായും പ്രസിദ്ധീ

കരിച്ചിരിക്കും, മാസികയായതുകൊണ്ടുള്ള സ്ഥല പരിമിധിയാണ് താമസകാരണം . പിന്നെന്തുപറയാൻ? മാദ്ധ്യമത്തിന് "മാദ്ധ്യമങ്ങളുടെ കർത്തവ്യം" എന്ന ഒരു ചെറുലേഖനം അയച്ചു. മറ്റു പത്രക്കാരൊന്നും പ്രസിദ്ധീകരിക്കില്ല. ഇവരും ചെയ്തില്ല. ഇന്നലെ സ്റ്റാമ്പൊട്ടിച്ച കവർ അയച്ചുകൊടുത്തിട്ടുണ്ട്. മടക്കിഅയക്കാൻ ആവശ്യപ്പെട്ടുകൊണ്ട്.

Pluralism ഒരു തത്വശാസ്ത്രമായിട്ടല്ല, ഒരു പ്രായോഗിക മദ്ധ്യമാർഗ്ഗമായിട്ടാണ് എന്റെ വിവക്ഷ. യാതൊരു പ്രത്യേക ഇസത്തിനും ഇന്ന് സവിശേഷ സ്ഥാനമില്ല; ഒരു മുദ്രാവാക്യത്തിൽ കവിഞ്ഞ്. റാഡിക്കൽ ഹ്യൂമനിസം ലക്ഷ്യമാണ്. സ്വന്തം വ്യക്തിജീവിതത്തിൽ അത് നടപ്പിലാക്കാൻ ശ്രമിക്കാറുണ്ട്. അനുകരണീയമായ ഒരു Way of LIfe ആണത്. അതുലോകവ്യാപകമായി അംഗീകരിച്ച് നടപ്പാകുമെന്നൊന്നും എനിക്ക് അഭിപ്രാമില്ല. വ്യക്തിജീവിതത്തിൽ നിന്ന് സാമൂഹ്യ ജീവിതത്തിലേക്ക് തത്വശാസ്ത്രത്തിന് പലതും സംഭാവന ചെയ്യാനുണ്ട്. പക്ഷെ നമ്മുടെ ചിന്താമണ്ഡലത്തിൽ നിരവധി താൽപര്യങ്ങളുടെ സംഘട്ട നമുണ്ട്. അതിനാൽ ഒരേകസ്തൂപ സമുദായം ഉണ്ടായികൂടാ. അത് ഫാസിസത്തിലേക്കോ കമ്യൂണിസത്തിലേക്കോ വഴിവെട്ടും. സ്തൂപത്തിന്റെ നിലനിൽപിന്ന് ശക്തിയെ ആശ്രയിച്ച് ധർമ്മത്തെ ഉപേക്ഷിക്കേണ്ടിവരും. അതാണ് Pluralist അഥവാ മിശ്രിതസമൂഹം താരതമ്യേന ഭേദമെന്ന് പറയുന്നത്.

ആ ഒരു കാര്യം: Dr. എം. ഗംഗാധരൻ ഇന്നലെ എന്നെ വിളിച്ചിരുന്നു. അദ്ദേഹത്തിന് എം. ഗോവിന്ദന്റെ "കമ്യൂണിസത്തിൽ നിന്നും മുന്നോട്ട്" എന്ന പുസ്തകം വേണം. ഞാനത് വായിച്ചിട്ടില്ല; കണ്ടിട്ടില്ല. ഞാനത് താങ്കളോടന്വേഷിക്കാൻ പറഞ്ഞ് താങ്കളുടെ വിലാസം കൊടുത്തിട്ടുണ്ട്. അദ്ദേഹത്തിന് എന്തൊ എഴുതാനാണ്. റോയ്യുടെ India In Transition എന്ന ഗ്രന്ഥത്തിൽ നിന്ന് ചില ഭാഗങ്ങൾ ഫോട്ടോസ്റ്റാറ്റ് എടുത്തു ഞാനയച്ചുകൊടുത്തു.

എനിക്ക് ഒന്നും ചെയ്യാനൊക്കില്ല. എന്റെ ഏതാനും ലേഖനങ്ങൾ ഒരു പുസ്തകമാക്കിയാൽ കൊള്ളാം എന്നുണ്ട്. ശ്രമിക്കുന്നു. വിജയിച്ചാൽ സന്തോഷം. അച്ചടിച്ച് വിതരണത്തിന് 50% കൊടുത്താൽ എടുക്കാൻ മിടുക്കന്മാരായ പ്രസാധകരുണ്ട്. എന്റെ കയ്യിൽ കാശില്ല. മറ്റു മാർഗ്ഗം നോക്കുന്നു.

## 23

07.11.1999

എടപ്പാൾ, ഗോവിന്ദൻ അനുസ്മരണത്തിനൊരു സാധാരണ കത്ത് വന്നു. ഞാൻ പോയില്ല. എവിടെയും ഇപ്പോൾ പോകാറില്ല. ആലങ്കോട് ലീലാകൃഷ്ണൻ വന്നപ്പോൾ വിവരം പറഞ്ഞു. ആശയവാദം ഭൗതികവാദത്തിനന്യമല്ലെന്നു സ്ഥാപിക്കാൻ, എം.വി.ദേവനും, പി.കെ.എ. റഹീമിനും കഴിഞ്ഞതുമില്ല. പ്രൊഫസർ എം.എം നാരായണൻ ഒരു പാർട്ടി പ്രചാരകനാണ്. എനിക്കറിയാം. എം.എ. ബേബി, അച്യുതാനന്ദൻ ഗ്രൂപ്പിന്റെ ധൈഷണിക നേതാവാകാൻ ശ്രമിക്കുന്ന ആളും; പക്ഷെ, നാരായണനെക്കാൾ Cultured ആണ്.

ശ്രീ. എം. ജി.എസ്. ദേശീയവാദിയാണ്. ദേശീയവാദം അവസാനം മതത്തിൽ ചെന്നെത്തുമെന്ന് റോയ് സമർത്ഥിച്ചിട്ടുണ്ട്. എനിക്കദ്ദേഹത്തെ ഒരു വിദ്യാർത്ഥിയായ കാലം തൊട്ടറിയാം. റോയ്യോട് തികച്ചും ബഹുമാനമുള്ള ആളാണ്. കമ്മ്യൂണിസ്റ്റ് വിരോധം ചിലപ്പോൾ ആളിക്കത്തും ! അതിനു പിന്നിൽ ചിലകാരണങ്ങളുമുണ്ട്. ശ്യാമപ്രസാദ് മുഖർജി റോയ്യുടെ ആദ്യകാലസഹപ്രവർത്തകനും ജനസംഘം സംഘടിപ്പിച്ച ശേഷവും സൗഹൃദബന്ധം റോയിയുമായി പുലർത്തി പോന്ന ആളുമായിരുന്നു. ധർമ്മദാസ ഗുണവർദ്ധന എന്ന ഒരു സിലോൺ കാരൻ റോയ്യുടെ ആദ്യകാലത്തെ ചില പുസ്കങ്ങളുടെ പ്രസാധക നായിരുന്നു. അദ്ദേഹം R.D.P പ്രവർത്തനം സംഘടിപ്പിക്കാൻ മദ്രാസിൽ ഏതാനും ആഴ്ചകൾ പ്രവർത്തിച്ചിരുന്നു. ആദ്യം കൽക്കത്തയിൽ ആയിരുന്നു. അദ്ദേഹം ശ്യാമപ്രസാദ് മുഖർജിയുടെ ഗൃഹാന്തരീക്ഷം വിവരിച്ച് തന്നത് ഞാൻ ഓർക്കുന്നു. സന്ധ്യമയങ്ങിയാൽ അദ്ദേഹത്തിന്റെ വസതിയിൽ വീട്ടിലെ അംഗങ്ങളും സുഹൃത്തുക്കളുമായി ഒട്ടേറെ പേർ ഉണ്ടാവും. തുടർന്ന് രാഷ്ട്രീയ ചർച്ചയുടെ-കമ്യൂണിസ്റ്റുകാർ, റോയ്സ്റ്റുകൾ, കോൺഗ്രസ്സുകാർ ഹിന്ദുമഹാസഭക്കാർ തുടങ്ങിയവരുടെ ബഹളമായിരിക്കുമത്രെ. വ്യക്തി ബന്ധങ്ങൾക്ക് വിലക്ക് കൽപ്പിച്ചി രുന്നില്ലെന്നർത്ഥം. അക്കിത്തം പണ്ട് കമ്മ്യൂണിസ്റ്റായിരുന്നു. 50 കളിൽ കലാസമിതികാലംതൊട്ട് ഞങ്ങൾ ഒന്നിച്ച് പ്രവർത്തിച്ചിരുന്നു. എനിക്ക സുഖമായ സമയത്ത് മൂന്നോ നാലോ തവണ ഇവിടെ എന്നെക്കാണാൻ വന്നു - വെറും സൗഹൃദത്തിന്റെ പേരിൽ. ഞാനിപ്പോൾ വിചാര ങ്ങളുണരുമ്പോൾ ഒരു Pluralist Society യെപ്പറ്റി ചിന്തിക്കാറുണ്ട് - ലക്ഷ്യം ഒരു ഹ്യൂമനിസ്റ്റ് സമൂഹമാണെങ്കിലും. ഒരു വിധം Monolithic Society യും ഉണ്ടാവാൻ സാദ്ധ്യതയില്ല.

## 25

04.01.2000

ആരോഗ്യം, കാഴ്ചക്കാർക്ക് വലിയ കുഴപ്പം തോന്നിക്കി ല്ലെന്നുപറയുന്നു. എന്നാൽ എന്റെ അനുഭവം മറിച്ചാണ്. കണ്ണിന്റെ കാഴ്ച കുറവ്. വായനയും എഴുത്തും ദുസ്സാദ്ധ്യമാകുന്നു. പത്രം തലകെട്ടും ഉപതലകെട്ടും വായിച്ച് മറ്റു പ്രധാനപ്പെട്ടവ ചിലപ്പോൾ വിഷമിച്ച് വായിക്കും. ഒന്നും എഴുതാറില്ല. അധികാര വികേന്ദ്രീകണവും സാമ്പത്തിക കേന്ദ്രീകരണവും എന്നൊരു ലേഖനമെഴുതാൻ മോഹമുണ്ട്. ഒരു പേജ് എഴുതിവച്ചിട്ട് ഒരു മാസത്തിലധികമായി. ആവാം ആവാം എന്ന തോന്നൽ. വേണ്ടത്ര പ്രചോദനം ലഭിക്കുന്നില്ല. ചിലപ്പോൾ എഴുതിയേക്കാം എന്നു മാത്രം പറയട്ടെ. ഒരാറുമാസം മുമ്പെഴുതിയ ഒരു ലേഖനം നവംബർ ലക്കം സർഗ്ഗധാരയിൽ വന്നിരുന്നു. മാദ്ധ്യമങ്ങളുടെ ധർമ്മമാണ് വിഷയം. അത് മറ്റു പത്രങ്ങൾ പ്രസിദ്ധീകരിക്കില്ലെന്നറിഞ്ഞുകൊണ്ട് പരീക്ഷ ണാർത്ഥം മാദ്ധ്യമം വാരികക്ക് അയച്ചു. അവരും അത് മുക്കികളഞ്ഞു. World Humanist സമ്മേളനം ഇന്ത്യൻ മാദ്ധ്യമങ്ങൾ പത്രം, ടി.വി., റേഡിയോ പ്രസിദ്ധീകരിച്ചില്ല. അതായിരുന്നു പരാമർശിക്കപ്പെട്ടത്. മാധ്യമങ്ങൾ ഏതും പരസ്യക്കാരുടെയും മറ്റ് സ്ഥാപിത താൽപര്യക്കാരുടെയും ഉപകരണ

മാണെന്നും അവരാണ് കലാ–സാംസ്കാരിക രംഗത്തെ പുഷ്ടിപ്പെടുത്തുന്നതെന്നും പറയുന്നതിന്റെ പൊള്ളത്തരം ശക്തിയായി തന്നെ സ്പർശിച്ചിരുന്നു. ഒടുവിൽ ആലേഖനം കുറിപ്പുകൾ നോക്കി പകർത്തി എഴുതിച്ച് എം. തോമസ് മാത്യുവിനയച്ചു. അങ്ങിനെയാണതുവെളിച്ചം കണ്ടത്. പിന്നെ ശ്രീ. കെ. കെ. മാധവനെപറ്റി (Ex. MP) ഒരു അനുസ്മരണം അക്ഷര സാക്ഷ്യം മാസികയിലും എഴുതി. മാധവൻ എന്റെ പഴയ ചങ്ങാതിയും റോയിസ്റ്റുമായിരുന്നു. പിന്നെ കോൺഗ്രസ്സുകാരനും MP യുമൊക്കെ ആയി. എന്നാലും സൗഹൃദം നിലനിന്നിരുന്നു.

താങ്കളുടെ കത്തിലെ മതപരാമർശം ശ്രദ്ധിച്ചു. റാ, ഹ്യൂമനിസത്തിനു പരിമിതമായ ഒരു ധൈഷണിക ചിന്താമണ്ഡലത്തിൽ സ്ഥാനമുണ്ട്. സോക്രട്ടീസ്, പ്രൊട്ടോഗോറസ്, പ്ലാറ്റോ, ഹെഗൽമാർക്സ് എന്നിവരെ പോലെ ആശയ ലോകത്തിൽ ഒരു വെള്ളി നക്ഷത്രമായി - ജസ്റ്റീസ് വി. ആർ. കൃഷ്ണയ്യർ ഒരിക്കൽ പ്രസ്താവിച്ച പോലെ "സ്വയം പ്രകാശമുള്ള നക്ഷത്രമായി" പരിശോഭിക്കും റോയ്യും. അതിൽ ആവേശവും, സത്യവും, യുക്തിയും കാണുന്ന നമ്മെപോലുള്ള ഒരു ഇത്തിരിയാളുകളും. നമ്മുടെ പാരമ്പര്യം മഹാഭാരതമാണ്. യുക്തി ചിന്തയോ മുൻകാഴ്ചയോ നമുക്കില്ല. നാം മുന്നോക്കം നോക്കാറില്ല; നമ്മുടെ നോട്ടം പിന്നോക്കമാണ്. ഗീതയിൽ കവിഞ്ഞ മറ്റൊന്നും നമുക്ക് സ്വീകാര്യമല്ല. നാടോടികളുടെ പഴയതറവാട്ട് മഹിമാ ഗർവ്വ്. റോയ് 1930 ൽ ഇന്ത്യയിലേക്ക് പുറപ്പെട്ടപ്പോൾ, ജർമ്മൻ കമ്മ്യൂണിസ്റ്റ് പാർട്ടി സ്ഥാപകൻ, ലെനിൻ അടക്കമുള്ള വിപ്ലവതലമുറയുടെ കൂട്ടുകാരനായ അഗസ്റ്റ്താൽമീർ പറഞ്ഞു: "ആദ്ധ്യാത്മികതയുടെ നാടായ ഇന്ത്യയിൽ താങ്കൾക്കെന്തുചെയ്യാൻ കഴിയും. ? താങ്കൾക്ക് പറ്റിയ സ്ഥലം യൂറോപ്പാണ് ". അഗസ്റ്റ്താൽമീർ ഒരു സംസ്കൃത പണ്ഡിതൻ കൂടിയായിരുന്നു. പാണിനിയെ പറ്റി ഒരു പഠനം അദ്ദേഹം രചിച്ചിരുന്നുപോൽ. ഇദ്ദേഹം 20 മുതൽ 30ൽ റോയ് ജർമ്മിനിവിടുന്നവരെയും അതിനുശേഷവും റോയ്യുടെ ഉത്തമ സുഹൃത്തായിരുന്നു. ജർമ്മൻ ഫാസിസ്റ്റുകൾ അദ്ദേഹത്തെ വക വരുത്തി എന്നാണറിവ്. താൽമീറിന്റെ തിരിച്ചറിവ് ശരിയാണ്. ബൃഹസ്പതിയും ബുദ്ധനും ചാർവ്വാകനുമെന്നപോലെ ഒരു മാനവേന്ദ്രനാഥ റോയിയും. അദ്ദേഹം കൊളുത്തിയ പന്തത്തിന്റെ ജ്വാലകളും അങ്ങിങ്ങുണ്ടാകും.

16–17 വയസ്സുമുതൽ സോഷ്യലിസത്തെപറ്റി ധരിക്കാൻ തുടങ്ങിയ മുതൽ ഞാനൊരു നാസ്തികനാണ്. ബുദ്ധിപരവും ശാരീരികവുമായ വളർച്ചക്കൊപ്പം എന്റെ നാസ്തികത്വവും വളർന്നു. മുത്തശ്ശി, അമ്മ, ചെറിയമ്മ, അമ്മാവന്മാർ എന്നിവരുടെ മരണാനന്തരക്രിയാദികളിൽ പങ്കെടുത്തിട്ടില്ല. അതിന്റെ പിറുപിറുക്കലുകളും രൂക്ഷമായ സാമൂഹ്യ നോട്ടങ്ങളുമുണ്ടായിരുന്നെങ്കിലും കഠിനമായി ഒന്നും സംഭവിച്ചില്ല. പക്ഷെ, സാമൂഹ്യമായി, എന്നെ പലരും ഇഷ്ടപ്പെടുന്നില്ല! വിവാഹത്തിന് ഞാൻ താലികെട്ടിയില്ല. താലികെട്ട് ഒരു അടിമത്തം ഏൽപ്പിക്കലായി ഞാൻ എന്നോ മനസ്സിലാക്കി. നമ്മുടെ ഫെമിനിസ്റ്റുകൾ ഇന്നു വരെ ആരും താലികെട്ടിലെ അടിമത്തം ദർശിച്ചിട്ടില്ല..! എന്റെ ഭാര്യ പ്രാഥമിക വിദ്യാഭ്യാസം മാത്രമുള്ള ഒരു നാടൻ സ്ത്രീയാണ്. ഈശ്വരവിശ്വാസിയുമാണ്. എന്നാൽ ഒരിക്കലും അവരുടെ ഈശ്വരവിശ്വാസം എന്നെ അസ്വസ്ഥനാക്കിയിട്ടില്ല. അവരുടെ

അച്ഛന്റെ വീട് ഗുരുവായൂരാണ്. എപ്പോഴെങ്കിലും വല്ലവിശേഷങ്ങളുണ്ടായാൽ ഗുരുവായൂരിൽ പോകുമ്പോൾ ക്ഷേത്രദർശനം നടത്തുന്നുണ്ടാവും. എന്നാൽ ഒരിക്കലും ഒരു ക്ഷേത്രദർശനത്തിന് എന്നോടനുവാദം ചോദിച്ച് ശല്യപ്പെടുത്തിയിട്ടില്ല.

മതത്തോടുള്ള പ്രായോഗിക സമീപനം എന്തായിരിക്കണം എന്ന് താങ്കളുടെ ചോദ്യത്തിനുള്ള എന്റെ ഉത്തരം ഇങ്ങിനെ ചുരുക്കാം: ബഹുഭൂരിപക്ഷം–വൻഭൂരിപക്ഷം– വിശ്വാസികളുടെ ലോകത്തിൽ നാമും ജീവിക്കുന്നു. ശാസ്ത്ര–സാങ്കേതിക വികസനം കൊണ്ട് ഉപഭോഗ സംസ്കാരം വളർന്നതല്ലാതെ ഒരു സ്ഥായിയായ മനുഷ്യസമൂഹത്തെ മതവിശ്വാസത്തിൽ നിന്നു – അഥവാ ഈശ്വരവിശ്വാസം – മോചിപ്പിക്കാൻ കഴിഞ്ഞിട്ടില്ല. ഫിസിക്സ് പഠിപ്പിക്കുന്ന ശാസ്ത്രാദ്ധ്യാപകൻ ലബോറട്ടറിയിൽ നിന്നും ക്ലാസ്മുറിയിൽ നിന്നും പുറത്തുകടന്നാൽ അന്ധവിശ്വാസിയാവുന്നു! ഈ പരിതസ്ഥിതിയിൽ – ലോകവ്യവഹാരത്തിൽ– നമുക്കും ജീവിക്കണം. സ്വന്തം ബോദ്ധ്യപ്പെട്ട യുക്തി സഹമായ വിശ്വാസ പ്രമാണങ്ങൾ ഉയർത്തിപിടിച്ചുകൊണ്ട് നമ്മുടെ അസ്തിത്വം മറ്റുള്ളവരെ ബോദ്ധ്യപ്പെടുത്താൻ ശ്രമിച്ചുകൊണ്ട്, നമ്മുടെ യുക്തി ചിന്തയിൽ നിന്ന് വ്യതിചലിക്കാതെ, ഇതരവിശ്വാസികൾ ആരോ ആവട്ടെ മാനുഷികമായ പരിഗണനകളോടെ സഹവർത്തിത്വവും സ്നേഹസാഹോദര്യവും നിലനിർത്തുക. മറ്റൊരു സാമൂഹ്യമാറ്റത്തിനുവേണ്ടി ആവുന്നതെല്ലാം ചെയ്യുക. നിരാശകൊണ്ട് ആത്മഹത്യ ചെയ്യുന്നത് അധാർമ്മികം തന്നെ എന്നു ഞാൻ വിചാരിക്കുന്നു.

അക്കിത്തവും ഞാനും 1949 മുതൽ ബന്ധപ്പെടാൻ തുടങ്ങി. അന്ന് അദ്ദേഹത്തിന് കമ്മ്യൂണിസത്തോട് പുച്ഛം തുടങ്ങിയിട്ടില്ല. അദ്ദേഹവും അതിന്നൽപം മുമ്പുവരെ കമ്മ്യൂണിസ്റ്റായിരുന്നു. 1950 കളിലും 60 കളുടെ പകുതിവരെയും ഒന്നിച്ച് പ്രവർത്തിച്ചിട്ടുണ്ട്. ഇന്നദ്ദേഹം തീർത്തും ഒരു ഹിന്ദുത്വവാദിയാണ്. എന്നാൽ ഞാനുമായുള്ള സ്നേഹബന്ധത്തിന് ഒരു കോട്ടവും തട്ടിയിട്ടില്ല. ഞാനദ്ദേഹത്തെ ശക്തിയായി വിമർശിച്ചിട്ടുണ്ട്. ഒരിക്കലദ്ദേഹം എഴുതി: താങ്കൾ എന്തൊക്കെ എഴുതിയാലും ഞാൻ താങ്കളെയൊരു രത്നമായി തന്നെ കരുതുന്നു. ഈ മാനുഷിക വശം നമ്മൾ കൈവിടരുത്. ബോർഡിഗ എന്ന ഇറ്റാലിയൻ കമ്മ്യൂണിസ്റ്റ് ലെനിനോടുപറഞ്ഞു: "സ്വാതന്ത്ര്യമെന്നാൽ നിങ്ങൾക്കും നിങ്ങളുടെ പാർട്ടിക്കും അതിലെ പ്രമാണിമാർക്കും ഉള്ളതല്ല; സ്വാതന്ത്ര്യം നിങ്ങളുടെ എതിരാളികൾക്കുള്ളതാണ്".

സുഹൃത്തെ,

എന്റെ കത്ത് വളരെ നീണ്ടു. പ്രായമായ എനിക്ക് ഇതൊക്കെ അടുപ്പമുള്ളവരെ അറിയിക്കണമെന്നുതോന്നി. അടുത്ത ശതാബ്ദം ആശങ്കയും ആശയും സൃഷ്ടിക്കുന്നു. ശാസ്ത്രം, സൃഷ്ടി– സ്ഥിതി– സംഹാര കാരണമാണ്. വിവേകം മാത്രമാണ് ആശയുടെ നാളം.

 **26** 05.01.2000

മാധവിക്കുട്ടി എന്ന സുരയ്യയും സാഹിത്യകാരന്മാരും പണ്ടേ

എന്നിൽ മതിപ്പുണ്ടാക്കിയിട്ടില്ല. മാധവിക്കുട്ടിക്ക് മാനസിക നിലതെറ്റിയിട്ട് കാലമേറെയായി. പണ്ട് ആയമ്മയുടെ ആത്മകഥ 2 ലക്കം മാതൃഭൂമിയിൽ കൃഷ്ണവാരിയർ ഉള്ളപ്പോൾ പ്രസിദ്ധീകരിച്ചിരുന്നു. പിന്നീടത് വി.എം. നായരുടെ (മാധവികുട്ടിയുടെ അച്ഛൻ) നിർദ്ദേശപ്രകാരം നിർത്തി. അന്നദ്ദേഹം മാതൃഭൂമിയുടെ മാനേജിംഗ് ഡയറക്ടറും ആജ്ഞാ ശക്തി യുള്ള ആളുമായിരുന്നു. സാഹിത്യകാരന്മാർ ഒരു വർഗമല്ല. അന്യോന്യം തൊഴുത്തിൽകുത്ത് നടത്തുന്ന ഒരു കൂട്ടം ആണ് എന്നാണെന്റെ അനു ഭവവും അഭിപ്രായവും. സമദാനി മാധവിക്കുട്ടിയെ കല്യാണം കഴിക്കാൻ ഒരുങ്ങുന്ന ഒരു വിഡ്ഢിയല്ലെന്നാണ് എന്റെ അറിവ്. സാഹിത്യകാര ന്മാരിലും തത്വദീക്ഷയുള്ളവരും, താൻപ്രമാണിമാരും, വിഡ്ഢികളും, അധികാരമോഹികളുമൊക്കെയുണ്ട്. സി.ജെ. 'ഒരഭിമന്യൂ' ആയിരു ന്നുവെന്ന് ഗോവിന്ദൻ അഭിപ്രായപ്പെട്ടതായി ഞാൻ ഓർക്കുന്നു.

ഒരു ദരിദ്ര രാജ്യമായ ഇന്ത്യയെ ആണവായുധമണിയിക്കാനുള്ള വെമ്പലിലാണ് വാജ്പൈ ഭാരതം. അണു ആയുധം ധരിക്കൽ സമ്പന്നന്റെ മാർഗ്ഗമാണ്. അത് ധരിച്ചവൻ സ്വാഭാവികമായും അഹന്തയുള്ളവനാവും. സോവിയറ്റ് റഷ്യയുടെ പതന കാരണങ്ങളിൽ ഈ അണുവായുധ, ഗോളാന്തര യാത്രകളൊക്കെയും കാരണങ്ങളാണ്. മനുഷ്യൻ നല്ലവനാണ്. യുക്തി വിചാര ശീലനാണ്. സ്നേഹിക്കാനും സഹതപിക്കാനും അറിയുന്നവനാണ്. ഇതൊക്കെ അവന്റെ ജീവശാസ്ത്ര പരമായ താൽപര്യമാണ്. വേണ്ടതുമാണ്. അതെ അവസരത്തിൽ അവരിൽ കലഹവാസനയും, അസൂയയും, താൻപ്രമാണി ത്തവും ഉണ്ട്. മനുഷ്യൻ സമരപ്രിയനാണെന്ന ഹിറ്റ്ലറുടെ അഭിപ്രായ ത്തിനും പ്രസക്തിയുണ്ട് എന്ന് തോന്നുന്നു.

(തുടരും)

**കുറിപ്പുകൾ**

13. എം.എൻ.റോയ്യുടെ 'മെറ്റീരിയലിസം' എന്ന ഗ്രന്ഥത്തിൽ ഇന്ത്യൻ ദർശനങ്ങളിലെ ഭൗതികവാദത്തെ വിവരിക്കുന്നിടത്ത് 'ശ്വസനവേദോ പനിഷത്ത്' എന്ന കൃതിയിൽ നിന്ന് ഒരു സൂക്തം ഉദ്ധരിക്കുന്നുണ്ട്. അതിതാണ് : "അവതാരമില്ല, ദൈവമില്ല, സ്വർഗ്ഗമില്ല, നരകമില്ല; പരമ്പ രാഗതമായ എല്ലാ മതസാഹിത്യങ്ങളും അഹങ്കാരികളായ വിഡ്ഢി കളുടെ സൃഷ്ടികളാണ്. സ്രഷ്ടാവായ പ്രകൃതിയും സംഹാര കർത്താവായ കാലവുമാണ് എല്ലാ വസ്തുക്കളേയും ഭരിക്കുന്നത്. മനുഷ്യർക്ക് സുഖദുഃഖങ്ങൾ പ്രദാനം ചെയ്യുമ്പോൾ അവ നന്മ തിന്മകളെ കണക്കിലെടുക്കുന്നില്ല. ആകർഷകങ്ങളായ വാക്കുകളാൽ വഞ്ചിതരാകുന്നവർ ക്ഷേത്രങ്ങളേയും പുരോഹിതന്മാരേയും ആശ്രയിക്കുന്നു. പക്ഷെ, യാഥാർത്ഥ്യത്തിൽ വിഷ്ണുവും നായയും തമ്മിൽ ഒരു വ്യത്യാസവുമില്ല." ഇങ്ങനെയൊരു ഉപനിഷത്തിനെപ്പറ്റി ഞാൻ കേട്ടിട്ടുണ്ടായിരുന്നില്ല. റോയ്യുടെ കൃതിയിൽ വേദോ പനിഷത്തുക്കളിൽ നിന്നും ഇതിഹാസങ്ങളിൽ നിന്നും ബ്രഹ്മ സൂത്രഭാഷ്യത്തിൽ നിന്നും സാംഖ്യ-ന്യായസൂത്രങ്ങളിൽ നിന്നും ധാരാളം ഉദ്ധരിച്ചിട്ടുണ്ട്. അവയു ടെയെല്ലാം സംസ്കൃതമൂലം പണ്ഡിറ്റ്

ലക്ഷ്മൺ ശാസ്ത്രിജോഷി തെരഞ്ഞെടുത്ത് അനുബന്ധമായി ചേർത്തിട്ടുണ്ട്. എന്നാൽ മേൽപ്പറഞ്ഞ ഭാഗം ചേർത്തിട്ടില്ല. അതിന്റെ മൂലരൂപം ശാസ്ത്രി കണ്ടിട്ടുണ്ടാവില്ല. ഒരുപക്ഷെ, റോയ് തന്നെ അതുകണ്ടിട്ടുണ്ടാവില്ല. കാരണം, Humanism, Revivalism and Indian Heritage എന്ന പുസ്തകത്തിൽ റോയ് ഈ ഭാഗം ഉദ്ധരിക്കുകയും അടിക്കുറി പ്പായി, ശ്വസനവേദോപനിഷത്ത്, എലിയറ്റ് II, പേജ് 322 എന്നു നൽകുന്നുണ്ട്. ഇതിൽനിന്ന് എലിയറ്റിന്റെ കൃതിയിൽ നിന്നാണ് റോയ് ഈ ഭാഗം എടുത്തിട്ടുള്ളതെന്നു മനസ്സിലാക്കാം. കെ.ദാമോദരൻ 'ഭാരതീയ ചിന്ത' യിൽ ഈ ഭാഗം റോയ്യുടെ കൃതിയിൽ നിന്ന് ഉദ്ധരിക്കുന്നുണ്ട്.

14. 'ദി റാഡിക്കൽ ഹ്യൂമനിസ്റ്റ്' മാസിക. 1937 ൽ 'ഇൻഡിപെൻഡന്റ് ഇന്ത്യ' എന്ന പേരിൽ ആരംഭിച്ചു. 1949 മുതൽ 'ദി റാഡിക്കൽ ഹ്യൂമനിസ്റ്റ് ' എന്ന പേരിൽ മാസികയായി പ്രസിദ്ധീകരിക്കുന്നു. വി.എം.താർ കുണ്ഡെ അതിന്റെ പത്രാധിപരായിരുന്നു.

15. 'The role of Bagavadgita in Indian History' ആണ് പ്രേമനാഥ ബജാജിന്റെ ഗ്രന്ഥം.

16. മാതൃഭൂമി വാരാന്തപ്പതിപ്പിൽ പുനർജന്മത്തെ സാധൂകരിക്കുന്ന ഒരു ലേഖനം വന്നിരുന്നു. പുനർജന്മ സിദ്ധാന്തത്തെ ശാസ്ത്രീയമായി ഖണ്ഡിക്കുന്ന ഒരു ലേഖനം എഴുതുന്നതിനെക്കുറിച്ചാണ് ഇവിടെ സൂചിപ്പിക്കുന്നത്. ആ നിർദ്ദേശത്തിന്റെ ഭാഗമായി ഞാൻ എഴുതിയ ലേഖനത്തിന്റെ ഒരു ഭാഗം 'മറുപിറവിയുടെ ചരിത്രപരിസരം' എന്ന പേരിൽ വാക്കറിവിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്.

17. ഈവ്‌ലിൻ ട്രെന്റ് റോയിയുടെ ആദ്യഭാര്യയായിരുന്നു. അമേരിക്കയിലാണ് ജനനം. 1916 മുതൽ 1925 വരെയാണ് ഇവർ തമ്മിൽ ബന്ധമുണ്ടായിരുന്നത്. താഷ്ക്കന്റിൽ വെച്ച് രൂപംകൊണ്ട ഇന്ത്യൻ കമ്മ്യൂ ണിസ്റ്റ് പാർട്ടിയുടെ സ്ഥാപകാംഗങ്ങളിൽ ഒരാളും 'മാസ്സസ്', 'വാൻ ഗാർഡ്' എന്നീ കമ്മ്യൂണിസ്റ്റ് പത്രങ്ങളുടെ പ്രസിദ്ധീകരണത്തിൽ പ്രധാന പങ്കുവഹിച്ചവരുമായിരുന്നു. ശാന്തിദേവി എന്ന പേരിൽ പാർട്ടിക്കുവേണ്ടി ധാരാളം എഴുതിയിരുന്നു. വേർപിരിയുന്നതിനുമുമ്പ് ജാക്ക് ഹോർണർ സ്നീവ്‌ലൈറ്റിന് എഴുതിയ കത്തിൽ തന്റെ വ്യക്തിജീവിതത്തിനും കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിനും അവർ നൽകിയ സേവനത്തെപ്പറ്റി റോയ് പരാമർശിക്കുന്നുണ്ട്. എന്നാൽ, 1922 വരെ യുള്ള കാലഘട്ടം വിവരിക്കുന്ന 'M.N.Roy's Memories' അവരെപ്പറ്റി ഒന്നും പറയുന്നില്ല. ഈവ്‌ലിനെപ്പറ്റി ഡോ: ഇന്നയ്യ എഴുതിയ പുസ്തകത്തെ അടിസ്ഥാനമാക്കി 'മാതൃഭൂമി' 'ഈവ്‌ലിൻ ട്രെന്റിനെ എം.എൻ.റോയ് ചരിത്രത്തിൽ നിന്നും ഒതുക്കി.' എന്ന് നാലു കോളത്തിൽ പ്രാധാന്യത്തോടെ വാർത്ത നൽകിയിരുന്നു. ഗാന്ധിസ ത്തിന്റെയും ദേശീയവാദത്തിന്റെയും കടുത്ത വിമർശകനായ റോയ്ക്കെതിരെ കിട്ടിയ വടി 'മാതൃഭൂമി' ഉപയോഗിച്ചു എന്നുമാത്രം.

18.മലയാളത്തിലെ മറ്റ് എഴുത്തുകാരിൽ നിന്ന് ആനന്ദിനെ വ്യത്യസ്ത നാക്കുന്നത് അദ്ദേഹത്തിന്റെ ധിഷണാപരതയാണ്. ആ ധൈഷണിക മണ്ഡലത്തെ രൂപപ്പെടുത്തുന്നതിൽ റോയിയുടെ കാഴ്ചപ്പാടുകൾക്കുള്ള സ്വാധീനം വളരെ വലുതാണ്. ഈ വശം അറിയാത്ത പടിഞ്ഞാറു നോക്കികൾ ആനന്ദിനെ വേറെ പലതുമായിട്ടാണ് വിലയിരുത്തിയിട്ടുള്ളത്. ആനന്ദാകട്ടെ റോയിയുടെ സ്വാധീനം തുറന്നുപറയുന്നതിൽ വിമുഖനുമായിരുന്നു. മാത്രമല്ല ആനന്ദിന്റെ ആൾക്കൂട്ടം എന്ന നോവൽ പ്രസിദ്ധീകരിക്കുന്നതിൽ പ്രധാന പങ്കുവഹിച്ച എം. ഗോവിന്ദനെകുറിച്ച് മരണശേഷം, എന്റെ അറിവു ശരിയാണെങ്കിൽ അദ്ദേഹം ഒരു കുറിപ്പു പോലും എഴുതിയിട്ടില്ല. താൻ സ്വയംഭൂ ആണെന്നു വരുത്തിത്തീർക്കാനുള്ള പ്രവണത ആനന്ദിനുണ്ട്. മലയാളത്തിലെ എഴുത്തുകാർക്ക് സഹജമായ കപടനാട്യത്തിൽ നിന്ന് അദ്ദേഹവും മുക്ത നല്ലെന്നാണ് ഇതു കാണിക്കുന്നത്.

ഈ ചിന്തകൾ എന്റെ മനസ്സിനെ അലട്ടുന്ന സമയത്താണ്, റോയിയുടെ സ്വാധീനത്തെക്കുറിച്ചുള്ള ഷാജിജേക്കബിന്റെ വളച്ചു കെട്ടില്ലാത്ത ഒരു ചോദ്യത്തിന് ഗത്യന്തരമില്ലാതെ മറുപടി പറയാൻ ആനന്ദ് നിർബന്ധിതനായത്. അത് ഇങ്ങനെയാണ് : "എന്റെ സഹോദരന്റെ കൂടെ യാണ് 50-കളുടെ ഒടുവിൽ ഞാൻ ബോംബെയിലെത്തുന്നത്. റോയിയും, റോയിസവും വളരെ ഇൻവിസിബിൾ ആയിരുന്നു അന്ന്. റോയിയെ മായ്ച്ചു കളയുകയായിരുന്നു കമ്മ്യൂണിസ്റ്റുകാരുടെ പരിപാടി. ഭാഗ്യവശാൽ ഞങ്ങൾക്ക് റോയിയെ മനസ്സിലാക്കാനൊത്തു. റിനായ്സൻസ് ഇൻസ്റ്റിറ്റ്യൂട്ടിൽ നിന്ന് താർക്കുണ്ഡെ പ്രസിദ്ധീകരിച്ചിരുന്ന റാഡിക്കൽ ഹ്യൂമനിസ്റ്റ് എന്ന ജേണ ലിന്റെ വരിക്കാരായിരുന്നു ഞാനും എന്റെ ജ്യേഷ്ഠനും. റോയിയുടെ പുസ്തകങ്ങൾ ഞാൻ വായിച്ചു. ജനങ്ങളെ ചിന്തിപ്പിക്കാൻ പ്രാപ്തരാക്കുക എന്ന ലക്ഷ്യമായിരുന്നു അദ്ദേഹത്തിനുണ്ടായിരുന്നത്. ഒരു പാർട്ടി രൂപീകരിക്കാനല്ല റോയി ശ്രമിച്ചത്. Reason, Romanticism, Revolution എന്നിവയിലാണ് അദ്ദേഹം തന്റെ ചിന്തകൾ കരുപ്പിടിപ്പിച്ചത്. "To be rational means to be moral" എന്ന് റോയി പറഞ്ഞു. ഗാന്ധി മൊറാലിറ്റിയെ മതാത്മകമായി കണ്ടു. രണ്ടാം ലോകമഹായുദ്ധ കാലത്ത് റോയി ഏറെ തെറ്റുദ്ധരിക്കപ്പെട്ടു.

ഒരു ഇന്റർനാഷണൽ മൈൻഡ് ആയിരുന്നു അദ്ദേഹ ത്തിന്റേത്. ഫാസിസമാണ് മുഖ്യശത്രു എന്ന് റോയി ആവർത്തിച്ചു പറഞ്ഞു. ഗാന്ധിജിയുടെ ക്വിറ്റ് ഇന്ത്യാ മൂവ്മെന്റ് പറ്റിയ സമയത്തായിരുന്നില്ല എന്ന് റോയ് വാദിച്ചു. ആ വാദം ശരിയായിരുന്നുവെന്ന് ഇന്നും ഞാൻ കരുതുന്നു. ഇത്തരം അഭിപ്രായ വ്യത്യാസങ്ങൾക്കിടയിലും ഗാന്ധിയുമായി റോയി എഴുത്തു കുത്തുകൾ നടത്തിയിരുന്നു. എങ്കിലും ഗാന്ധിയെപ്പോലെ ഒരിക്കലും സ്വയം ഒരു ലീഡറായില്ല റോയി. മഹാത്മ എന്ന വിളിയിൽ സന്തോഷിച്ചയാളാണ് ഗാന്ധി. അദ്ദേഹത്തെപ്പോലെ ആൾക്കൂട്ടങ്ങളെ രൂപപ്പെടുത്താനും റോയിക്ക് കഴിഞ്ഞിട്ടില്ല. പക്ഷേ, മാനവികതയുടെയും മാർക്സിസത്തിന്റേയും സമന്വയ ത്തിലൂടെ റോയി കാണിച്ചു തരുന്ന വെളിച്ചം സ്വാതന്ത്ര്യത്തിന്റേയും യുക്തി ബദ്ധമായ സാമൂഹിക ചിന്തയുടേതുമാണ്. റോയിസ്റ്റായിരുന്ന

ഗോവിന്ദനുമായുള്ള എന്റെ ബന്ധം തുടങ്ങുന്നതും സമീക്ഷയെപ്പറ്റി അറിയുന്നതുമൊക്കെ റാഡിക്കൽ ഹ്യൂമനിസ്റ്റു വഴിയാണ് ". (ചരിത്രത്തിന്റെ രാഷ്ട്രീയം, പുറം 106)

19. എൻ.വി. ബ്രഹ്മത്തിന്റെ Determinism and Humanism എന്ന ലേഖനമാണ് ഇവിടുത്തെ പരമാർശവിഷയം. റാഡിക്കൽ ഹ്യൂമനിസത്തിന്റെ നാലാമത്തെ തിസീസ് ഇതാണ് : ' നിയമബദ്ധമായ ഭൗതിക പ്രകൃതിയുടെ പശ്ചാതലത്തിൽ നിന്ന് ആവിർഭവിച്ച മനുഷ്യജീവി മൗലികമായും യുക്തിബോധ മുള്ളവനാണ്. യുക്തിബോധം ജീവശാസ്ത്രപരമായ ഒരു ഗുണമാകയാൽ അത് ഇച്ഛാശക്തിക്കു വിരുദ്ധമല്ല. ധിഷണാ ശക്തിയേയും വികാരങ്ങളേയും ജീവശാസ്ത്രപരമായ ഒരു പൊതുച്ഛേദകത്തിലേക്ക് ചുരുക്കി കൊണ്ടുവരാം. അതുകൊണ്ട് ചരിത്രപരമായ നിർണ്ണയ വാദം ഇച്ഛയുടെ സ്വാതന്ത്ര്യത്തെ തിരസ്കരിക്കുന്നില്ല. യാഥാർത്ഥത്തിൽ മനുഷ്യന്റെ ഇച്ഛാശക്തി ഏറ്റവും ശക്തിയുള്ള നിർണ്ണായക ഘടകമാണ്. അല്ലായിരുന്നെങ്കിൽ ചരിത്രത്തിന്റെ യുക്തിയാൽ നിർണ്ണീതമായ പ്രക്രിയയിൽ വിപ്ലവത്തിന് ഇടം കിട്ടുമായിരുന്നില്ല. യുക്തിപൂർവ്വവും, ശാസ്ത്രീയവുമായ നിർണ്ണയ വാദത്തെ ഹേതുവാദ പരമോ, മതപരമോ ആയ വിധിവാദവുമായി കൂട്ടിക്കുഴയ്ക്കരുത്.'

നിർണ്ണയവാദം മനുഷ്യസ്വാതന്ത്ര്യവുമായി പൊരുത്തപ്പെടുന്നതല്ലെന്നും, അതുകൊണ്ട് നാലാമത്തെ തീസീസിന് ഒഴിവാക്കണമെന്നും വാദിച്ചുകൊണ്ട് ബ്രഹ്മം ഒരു തിസീസ് മുന്നോട്ടു വെച്ചു. അതിൽ അദ്ദേഹം പ്രകൃതി സർവ്വസ്രഷ്ടാവും, സർവ്വജ്ഞവും സ്വയം നിർണ്ണീതവുമാണെന്നു പറയുന്നു. സ്വയം നിർണ്ണീതം എന്നാൽ നിയമ ബദ്ധമാണ് എന്നല്ല അർത്ഥം, പ്രകൃതി അതിന്റെ ഇച്ഛയ്ക്ക് അനുസരിച്ച് പ്രവർത്തിക്കുന്നു എന്നാണ്. പ്രകൃതി നിയമബദ്ധമായതു കൊണ്ടല്ലമനുഷ്യൻ യുക്തിബോധമുള്ള വനായിരിക്കുന്നത്. മറിച്ച് മനുഷ്യൻ യുക്തിബോധമുള്ളവനായതു കൊണ്ടാണ്, അവന് പ്രകൃതി നിയമബദ്ധമാണെന്നു തോന്നുന്നത്. ഹ്യൂമനിസം മനുഷ്യനിൽ നിന്ന് പ്രകൃതിയിലേക്കാണ് പോകേണ്ടത്, അല്ലാതെ പ്രകൃതി യിൽ നിന്നും മനുഷ്യനിലേക്കല്ല. സഹസ്രാബ്ദങ്ങൾ പഴക്ക മുള്ള മാനവിക മൂല്യങ്ങൾക്കാണ് പ്രാധാന്യം നൽകേണ്ടതെന്നും, നൂറ്റാണ്ടുകൾ മാത്രം പഴക്കമുള്ള ശാസ്ത്രത്തിന് ഉപകരണാത്മക മൂല്യമേ നൽകാവൂ എന്നുമാണ് അദ്ദേഹത്തിന്റെ വാദം. ബ്രഹ്മത്തിന്റെ വാദമുഖങ്ങളെ ശാസ്ത്ര ത്തിന്റെ ചരിത്രം നിർണ്ണയവാദം എന്ന പരികല്പനയെ സാധൂകരിക്കുന്ന താണെന്നു ചൂണ്ടിക്കാണിച്ചുകൊണ്ട് ജസ്റ്റീസ് വി.എം. താർക്കുണ്ഡെ യുക്തിസഹമായി ഖണ്ഡിക്കുകയുണ്ടായി.

20. യാഥാർത്ഥപേര് ലിയോപോൾഡ് ഫിഷർ (1922–91). ജനനം വിയന്നയിൽ. സാംസ്കാരിക നരവംശശാസ്ത്രത്തിലും ഇന്ത്യൻ ദർശന– സാംസ്കാര ങ്ങളിലും പണ്ഡിതൻ. ബനാറസ് ഹിന്ദു സർവ്വകലാശാലയിലും, അമേരിക്ക യിലെ സിറാക്യൂസ് സർവ്വകലാശാലയിലും പ്രൊഫസറായിരുന്നു. 1950 ൽ ദശനാമി സന്യാസി സമ്പ്രദായത്തിൽ ചേർന്ന് അഗേഹാനന്ദഭാരതി എന്ന പേരു സ്വീകരിച്ചു.

21. റാഡിക്കൽ ഡെമോക്രാറ്റിക് പാർട്ടി 1940–ൽ രൂപീകരിച്ചു. 1948–ൽ പിരിച്ചുവിട്ടു.

22. കല്യാൺകുമാർ സിഹ്ന യു.പി. യിലെ RDP യുടെ ഒരു പ്രമുഖ നേതാവ്. 1972–ൽ ഒരു കാറപകടത്തിൽ മരണപ്പെട്ടു. മരണസമയത്ത്, സ്വപ്നത്തിൽ താൻ ആ അപകട വാർത്ത വായിച്ചുവെന്ന് വിവരിച്ചുകൊണ്ട് 1976–ൽ എം. ഗോവിന്ദൻ കല്യാൺകുമാർ സിഹ്നയുടെ ആത്മാവ് എന്ന പേരിൽ ഒരു ലേഖനം എഴുതുകയുണ്ടായി. ഈ ലേഖനത്തിനെതിരായി ഡോ. ഏ.ടി. കോവൂർ, ഗോവിന്ദന്റെ സത്യസന്ധതയിലും, ബുദ്ധിസ്ഥിരതയിലും സംശയം പ്രകടിപ്പിച്ചുകൊണ്ട് എഴുതിയിട്ടുണ്ട്.

23. ജോൺ ഡെസ്മണ്ട് ബർണൽ (1901–1971) അയർലന്റിൽ ജനിച്ച ശാസ്ത്രജ്ഞനും കമ്മ്യൂണിസ്റ്റും.

24. എം. എൻ. റോയിയുടെ ഒരു പ്രധാനപ്പെട്ടകൃതിയാണ് Reason, Romanticism and Revolution. പാശ്ചാത്യ ചരിത്രത്തെയും, ദർശനങ്ങളേയും പ്രത്യയശാസ്ത്രങ്ങളേയും വിശകലനം ചെയ്തുകൊണ്ട് അദ്ദേഹം തന്റെ ദാർശനികവും. രാഷ്ട്രീയവുമായ ആശയങ്ങൾ ഈ കൃതിയിലൂടെ വ്യക്തമാക്കുന്നു. മാർക്സിസം ഉൽപാദനവ്യവസ്ഥയേയും, ഉല്പാദനോപകരണങ്ങളേയും ഉൽപാദന ബന്ധങ്ങളെയുമാണ് ചരിത്രത്തിന്റെ ചാലകശക്തിയും അടിസ്ഥാനവുമായി കാണുന്നത്. മനുഷ്യന്റെ യുക്തി, ഇച്ഛാശക്തി, സർഗാത്മകത, ആശയങ്ങൾ, കാല്പനികത, ധർമ്മബോധം തുടങ്ങിയവയുടെ തനതായ അസ്തിത്വത്തേയും, ചലനാത്മകതയേയും പൊതുവിൽ മാർക്സിസം നിരാകരിക്കുന്നു. അവയെ ഉപരിഘടനയുടെ ഭാഗമായി ന്യൂനീകരിക്കുകയാണ് മാർക്സിസം ചെയ്യുന്നത്. ഇത് മനുഷ്യ സ്വാതന്ത്ര്യത്തേയും, സർഗാത്മകതയേയും സമഷ്ട്യാഹന്തയുടെ ബലിപീഠത്തിൽ കുരുതി കൊടുക്കുന്നതിലേക്കും നൈതിക മൂല്യങ്ങളുടെ നിരാസത്തിലേക്കുമാണ് നയിച്ചത്. മാർക്സിസം അവഗണിച്ച ഈ വശങ്ങളുടെ പ്രസക്തിയെടുത്തുകാണിക്കുകയാണ് ഈ കൃതിയിലൂടെ റോയി ചെയ്യുന്നത്. ഈ കൃതിയുടെ ചില ഭാഗങ്ങൾ മാർക്സിയൻവേ എന്ന ഗൈവേഷണിക ത്രൈമാസികയിൽ (Vol.II, No.3 ജനുവരി – മാർച്ച് 1947) Philosophy of History എന്ന പേരിൽ പ്രസിദ്ധീകരിച്ചു. അത് മലയാളത്തിലേക്ക് വിവർത്തനം ചെയ്തത് എം.സി. നമ്പൂതിരിപ്പാടാണ്. അദ്ദേഹം മുമ്പ് ജെ.ഡി. ബർണലിന്റെ ശാസ്ത്രം ചരിത്രത്തിൽ എന്ന ബൃഹദ് ഗ്രന്ഥം വിവർത്തനം ചെയ്തിട്ടുണ്ട്. മാർക്സിയൻ വീക്ഷണകോണിലൂടെ ശാത്രത്തിന്റേയും മനുഷ്യസമുദായത്തിന്റെയും വികാസ ചരിത്രത്തെ വിശകലനം ചെയ്യുകയാണ് ബർണൽ ഈ കൃതിയിൽ. സാമ്പത്തിക നിർണ്ണയവാദത്തിന്റെ ഏകപക്ഷീയത ആ ഗ്രന്ഥത്തിനുണ്ട്. മാർക്സിസ്റ്റുകൾ അവഗണിക്കുന്ന വശങ്ങൾ സ്ഥാപിക്കുന്നതിനായി റോയ് മറ്റൊരു ഏകപക്ഷീയതയിലേക്ക് പോകുന്നുണ്ടോ എന്ന് എനിക്ക് സംശയം തോന്നിയിട്ടുണ്ട്. ഈ രണ്ടു സമീപനങ്ങളും പരസ്പര പൂരകങ്ങളാണെന്നും, ഒന്ന് മറ്റേതിന്റെ അപൂർണ്ണതകൾ പരിഹരിക്കുന്നുവെന്നുള്ള കാഴ്ചപ്പാടാണ് വിവർത്തക

നായ എം.സി. നമ്പൂതിരിപ്പാടിനുള്ളത്. അതു സംബന്ധിച്ച എന്റെ ചോദ്യമാണ് ഇവിടെ പരാമർശവിഷയം.

25. ലുഡ്‌വിഗ് ഫോയർബാഹ് (1804-1872) ജർമ്മൻ ഭൗതികവാദ ദാർശനികൻ. കാൾമാക്സിനെ സ്വാധീനിച്ചവരിൽ പ്രമുഖൻ. അസ്തിത്വമാണ് ബോധത്തെ നിർണ്ണയിക്കുന്നത് എന്ന ഫോയർബാഹിയെ നിലപാടിനെ മാർക്സ് സ്വീകരിക്കുന്നു. എന്നാൽ, ഫോയർബാഹ് മനുഷ്യനെ അമൂർത്തമായാണ് കാണുന്നത് എന്ന വിമർശനവും മാർക്സ് ഉന്നയിച്ചിട്ടുണ്ട്. പകരം, മാർക്സ് മനുഷ്യസത്തയെ സാമൂഹിക ബന്ധങ്ങളുടെ സമുച്ചയമായിട്ടാണ് നിർവചിച്ചിട്ടുള്ളത്. സാമൂഹിക ബന്ധങ്ങളെ മാർക്സിസ്റ്റുകൾ ഉൽപ്പാദന ബന്ധങ്ങളായി ന്യൂനീകരിക്കുകയും ചെയ്തു. ഫോയർബാഹ് വരെയുള്ള ദാർശനികർ ലോകത്തെ വ്യാഖ്യാനിക്കുകയാണ് ചെയ്തത്. അതിനെ മാറ്റിത്തീർക്കലാണ് പ്രധാനം എന്നാണ് മാർക്സ് വാദിച്ചത്. മാർക്സിനെപ്പോലെ റോയിയും ഫോയർബാഹിന്റെ പരിമിതികളെ തിരിച്ചറിയുന്നെണ്ടെങ്കിലും മാർക്സിയൻ സാമ്പത്തിക ന്യൂനീകരണവാദത്തെ അംഗീകരിക്കുന്നില്ല. ജൈവികവും മാനസികവുമായ വശങ്ങളെക്കൂടി റോയ് പരിഗണിക്കുന്നുണ്ട്. ഇത് ഫോയർബാഹിനെപ്പോലെ, റോയിയും മനുഷ്യനെ അമൂർത്തവൽക്കരിക്കുകയാണ് എന്ന വിമർശനം മാർക്സിയൻ ചിന്തകരിൽ നിന്നും വരാനിടയാക്കി.

26. ഇഗ്നേഷ്യോസിലോണി (1900-1978) ഇറ്റാലിയൻ എഴുത്തുകാരനും രാഷ്ട്രീയപ്രവർത്തകനും. ആദ്യം ഇറ്റാലിയൻ സോഷ്യലിസ്റ്റ് പാർട്ടിയിൽ അംഗമായിരുന്നു. പിന്നീട് ഇറ്റാലിയൻ കമ്മ്യൂണിസ്റ്റു പാർട്ടിയുടെ സ്ഥാപകാംഗങ്ങളിൽ ഒരാളായി. സ്റ്റാലിനിസത്തെ വിമർശിച്ചതോടെ, പാർട്ടിയിൽ നിന്ന് പുറത്തായി. കമ്മ്യൂണിസത്തെ വിമർശിക്കുന്ന The God That Failed (1949) എന്ന പുസ്തകം പ്രസിദ്ധമാണ്.

27.മിലോവൻ ജിലാസ് (1911-1997) യൂഗോസ്ലാവിയയുടെ വൈസ് പ്രസിഡന്റായിരുന്നു. കമ്മ്യൂണിസ്റ്റ് ഭരണത്തിലും, സമൂഹത്തിൽ പ്രത്യേക അവകാശങ്ങളുള്ള പാർട്ടിക്കാരുടേതായ ഒരു പുതിയ വർഗ്ഗം രൂപം കൊള്ളുന്നതിനെ വിശകലനം ചെയ്യുന്ന "The New Class - An Analisis Of The Communist System" എന്ന ഗ്രന്ഥം 1955-ൽ പ്രസിദ്ധീകരിച്ചു. തുടർന്ന് 1956-ൽ അറസ്റ്റ് ചെയ്യപ്പെടുകയും, 1961 വരെ ജയിലിൽ കിടക്കുകയും ചെയ്തു. Conversations With Stalin എന്ന ഗ്രന്ഥം പ്രസിദ്ധീകരിച്ചതിനെ തുടർന്ന് 1962 മുതൽ 1966 വരെ വീണ്ടും ജയിലിലായി.

28. ആദം ഷാഫ് (1913-2006) പോളിഷ് ഹ്യൂമനിസ്റ്റ് - മാർക്സിസ്റ്റ് ദാർശനികൻ. യൂറോ കമ്മ്യൂണിസത്തിന്റെ പ്രതിനിധി. മാർക്സിസത്തിന് ഹ്യൂമനിസ്റ്റ് മുഖം നൽകുന്നതിനും ജനാധിപത്യ സോഷ്യലിസത്തിനും വേണ്ടി ശ്രമിച്ച ആളായിരുന്നു ഷാഫ്. ആദ്യകാലത്ത് ജ്ഞാനമീമാംസയിൽ (Epistemology) തൽപരനായ യാഥാസ്ഥിതിക മാർക്സിസ്റ്റ്. ജോസഫ് സ്റ്റാലിന്റെ ആരാധകനും 1955 മുതൽ പോളണ്ടിലെ കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ കേന്ദ്ര കമ്മിറ്റി അംഗവും മുഖ്യ താത്ത്വികാചാര്യനുമായിരുന്നു. വാഴ്സ

വിയന്നാ സർവ്വകലാശാലകളിൽ തത്വശാസ്ത്ര-സാമൂഹികശാസ്ത്ര കളരിയുടെ ഡയറക്ടറായിരുന്നു. 60-കളുടെ മദ്ധ്യത്തോടെ യാഥാസ്ഥിതിക മാർക്സിസത്തിൽ നിന്ന് അകന്നു. മാർക്സിന്റെ ചരിത്ര പരമായ നിർണ്ണയ വാദത്തെയും സാർത്രിന്റെ അസ്തിത്വവാദത്തേയും സമന്വയിപ്പിക്കാൻ ശ്രമിച്ചു. 1965-ൽ Marxism and The Human Individual എന്ന പുസ്തകം പ്രസിദ്ധീകരിച്ചു. സോഷ്യലിസ്റ്റ് സമൂഹങ്ങളിലും അന്യവൽക്കരണം തുടരുന്നു വെന്ന് അദ്ദേഹം നിരീക്ഷിച്ചു. 1966-ൽ ഷാഫ് മാർക്സിസത്തെ പരിഷ്കരി ക്കാനുള്ള ഒരു സംവാദത്തിന് പാർട്ടിയുടെ ഉന്നതലതങ്ങളിൽ തുടക്കം കുറിച്ചെ ങ്കിലും അത് അദ്ദേഹത്തെ പാർട്ടിയിൽ നിന്നും സർവ്വകലാശാലയിൽ നിന്നും പുറത്താക്കപ്പെടുന്നതിലാണ് കലാശിച്ചത്.

29. പോളിഷ് ചലചിത്രകാരനായ ക്രിസ്റ്റഫർ സനൂസി കേരളത്തിൽ സന്ദർശനം നടത്തിയ സന്ദർഭം. അദ്ദേഹം മാർക്സിസത്തിന്റെ മാനവിക മുഖമില്ലായ്മയേയും മൂല്യനിരാസത്തേയും മറ്റും പറ്റി പരാമർശിച്ചിരുന്നു. അതുമായി ബന്ധപ്പെട്ട് പി. ഗോവിന്ദപിള്ള ഭാഷാപോഷിണിയിൽ ഒരു ലേഖനം എഴുതി യിരുന്നു. മാർക്സിസത്തിന് ഇതൊന്നും അന്യമല്ല എന്നു സ്ഥാപിക്കാനായി ആദം ഷാഫിനെയാണ് ഗോവിന്ദപിള്ള ഉദ്ധരിച്ചിരുന്നത്. മാർക്സിസത്തിന് മാനവിക മുഖം നൽകാൻ ശ്രമിച്ചതിന് പാർട്ടിയിൽ നിന്നും ജോലിയിൽ നിന്നും പുറത്താക്കപ്പെട്ട ആളാണ് ഷാഫ് എന്ന കാര്യം ഔദ്യോഗിക മാർക്സിസ്റ്റായ ഗോവിന്ദപിള്ള കൗശലപൂർവ്വം മറച്ചുവെയ്ക്കുന്നു.

30. അന്റോണിയോ ഗ്രാംഷി (1891-1937) ഇറ്റാലിയൻ മാർക്സിസ്റ്റ് ദാർശനികൻ. ഇറ്റാലിയൻ കമ്മ്യൂണിസ്റ്റ് പാർട്ടി രൂപീകരിക്കുന്നതിൽ നിർണ്ണായക പങ്കു വഹിച്ചു. മൗലികമായ സംഭാവനകളിലൂടെ മാർക്സിസത്തിന് നവീനമായ മുഖം നൽകി. പൗരസമൂഹം, പ്രത്യയ ശാസ്ത്രം, ഹെജിമണി എന്നിവയെ സംബന്ധിച്ച ഗ്രാംഷിയൻ ചിന്തകൾ മാർക്സിസത്തിന്റെ യാന്ത്രികതയെ മറികടക്കുന്നവയാണ്. പത്തുവർഷക്കാലം മുസോളിനിയുടെ ഫാസിസ്റ്റ് തടവറയിൽ. ജയിൽ മോചിതനായി ഒരാഴ്ചയക്കുള്ളിൽ മരണപ്പെട്ടു.

31. എറിക്ഫ്രോം (1900-1980) ജർമ്മനിയിലെ ഫ്രാങ്ക് ഫർട്ടിൽ ജനിച്ചു. മാർക്സിന്റേയും ഫ്രോയിഡിന്റേയും കാഴ്ചപ്പാടുകളുടെ തനതായ രീതി യിലുള്ള സമന്വയമാണ് എറിക് ഫ്രോമിന്റെ ദർശനം. ആരംഭകാലത്ത് ഫ്രോം ഫ്രാങ്ക് ഫർട്ട് സ്കൂളുമായി ബന്ധപ്പെട്ടിരുന്നു. ഫ്രോമിന്റെ ദർശനത്തിന്റെ കേന്ദ്ര പ്രമേയം സ്വാതന്ത്ര്യം എന്ന ആശയമാണ്. Beyond The Chains Of Illusion എന്ന ധൈഷണിക ആത്മകഥാപരമായ പുസ്തകത്തിൽ (മാർക്സും ഫ്രോയിഡും എന്ന പേരിൽ 1990-ൽ മലയാള വിവർത്തനം വന്നിട്ടുണ്ട്.) ഫ്രോം എഴുതുന്നു: "മാർക്സിയൻ സിദ്ധാന്തങ്ങൾ സോഷ്യലിസ്റ്റ് പ്രസ്ഥാന ത്തെപ്പോലെത്തന്നെ റാഡിക്കലും, ഹ്യൂമനിസ്റ്റിക്കുമായിരുന്നു. റാഡിക്ക ലെന്നതു കൊണ്ടർത്ഥമാക്കുന്നത് എല്ലാറ്റിന്റേയും അളവുകോൽ മനുഷ്യനാ ണെന്നും മനുഷ്യന്റെ പൂർണ്ണമായ പ്രകാശനമാണ് എല്ലാ സാമൂഹിക അദ്ധ്വാന ത്തിന്റേയും ലക്ഷ്യവും മാനദണ്ഡവുമെന്നുമാണ്. മനുഷ്യന്റെ പൂർണ്ണ വികാസത്തെ തടസ്സപ്പെടുത്തുന്ന സാമ്പത്തികാവസ്ഥകളുടെ നീരാളിപ്പിടുത്ത

ത്തിൽ നിന്നുമുള്ള മനുഷ്യന്റെ മോചനമായിരുന്നു മാർക്സിന്റെ മുഴുവൻ ചിന്തയുടേയും പരിശ്രമങ്ങളുടേയും ലക്ഷ്യം... മാർക്സിസ്റ്റ് സോഷ്യലിസത്തെ പ്രകാശിപ്പിക്കുകയും, നവീകരിക്കുകയും, മുതലാളിത്തത്തിൽ നിന്നെന്നപ്പോലെ സോവിയറ്റ് കമ്മ്യൂണിസത്തിൽ നിന്നും വ്യത്യസ്തമായ ഹ്യൂമനിസ്റ്റ് സോഷ്യലിസത്തിന്റെ വളർച്ചക്കു സംഭാവനകൾ നൽകുവാൻ പരിശ്രമിക്കുകയും ചെയ്യുന്ന റാഡിക്കൽ ഹ്യൂമനിസ്റ്റുകളുടെ ചെറിയ ഗ്രൂപ്പുകൾ ലോകം മുഴുവനും ഉണ്ട്. മാർക്സിന്റെ ആശയങ്ങളുടെ സത്തയെ പ്രകാശിപ്പിക്കുന്ന വീക്ഷണ ഗതികൾ ക്ഷീണിച്ചതും ഒറ്റപ്പെട്ടതുമാണ്. എന്നിട്ടും അവ നിലനിൽ ക്കുകയും കിഴക്കും പടിഞ്ഞാറുമുള്ള ഹ്യൂമനിസത്തിന്റെ തത്വങ്ങളും വാഗ്ദാനങ്ങളും സാക്ഷാത്കരിക്കുമെന്ന പ്രത്യാശ ഉയർത്തിക്കൊണ്ടു വരികയും ചെയ്യുന്നു." യുക്തിവിചാരത്തിന്റെയും വ്യക്തി വാദത്തിന്റേയും നവോത്ഥാനത്തെ ഗഹനവും, അത്യുജ്ജ്വലവുമായി വിശകലനം ചെയ്യുന്ന കൃതിയാണ് റോയിയുടെ Reason, Romanticism And Revolution എന്ന് ഫ്രോം അഭിപ്രായപ്പെട്ടിട്ടുണ്ട്. (The Sane Society)

32. പ്രപഞ്ചത്തിലെ പലതരം പ്രതിഭാസങ്ങളെ ഒരൊറ്റ തത്വത്തിലേക്ക് – പദാർത്ഥം അല്ലെങ്കിൽ ആത്മാവ് – ചുരുക്കാൻ കഴിയുമെന്ന് കരുതുന്ന വീക്ഷണ മാണ് അദ്വൈതവാദം (Monism). ഇതിനു നേർവിപരീതമാണ് ദ്വൈത വാദം (Dualism). സ്വതന്ത്രമായ രണ്ടു തത്വങ്ങൾ നിലനിൽക്കുന്നു എന്ന് അതു വാദിക്കുന്നു. പരസ്പരം ബന്ധമില്ലാത്ത അനേകം തത്വങ്ങളുടെ അസ്തി ത്വത്തെ ബഹുവാദം (Pluralism) അംഗീകരിക്കുന്നു. ബർട്രാന്റ് റസ്സൽ An Outline Of Philosophy (1927) എന്ന പുസ്തകത്തിൽ ഇങ്ങനെ പറയുന്നു: "ശാസ്ത്രത്തിന്റെയും സാമാന്യബോധത്തിന്റേയും വീക്ഷണമാണ് ബഹുവാദം. അതുകൊണ്ട്ബഹുവാദത്തിനെതിരായ വാദമുഖങ്ങൾ നിർണ്ണായക മല്ലാത്തപക്ഷം അതിനെ സ്വീകരിക്കണം. എന്റെ അഭിപ്രായത്തിൽ, മിസ്റ്റിസിസത്തിൽ നിന്ന് പ്രചോദനം നേടിയ തെറ്റായ താർക്കികതയിൽ നിന്നാണ് അദ്വൈതവാദം രൂപം കൊള്ളുന്നത്."

33. R.L. Nigam -ന്റെ Radical Humanism Of M.N. Roy - An Exposition Of His 22 Theses എന്ന ഗ്രന്ഥം.

34. 1999 ജനുവരിമാസത്തിലെ മാധ്യമം ആഴ്ചപ്പതിപ്പിൽ അനിൽകുമാർ എ.വി. എന്നയാൾ എം.ഗോവിന്ദൻ ആശയ ദാർഢ്യമുള്ള പുരോഗമന വിരുദ്ധനായിരുന്നവെന്നും, അദ്ദേഹത്തിന്റെ അരനൂറ്റാണ്ടുകാലത്തെ ചിന്താജീവിതം സി.ഐ.എ. യുടെ അലവൻസ് പറ്റിക്കൊണ്ടുള്ള അഭ്യാസമായിരുന്നു വെന്നും ധ്വനിപ്പിക്കുന്ന ഒരു ലേഖനം എഴുതി യിരുന്നു. പി. ഗോവിന്ദപിള്ളയും രണ്ടിടത്ത് – ഒരു പുസ്തകത്തിലും ദേശാഭി മാനിയുടെ ദർപ്പണം എന്ന സപ്ലിമെന്റിലും – ഇതേ അഭിപ്രായം തന്നെ ധ്വനി പ്പിച്ചിരുന്നു. സ്റ്റീഫൻ സ്പെൻഡറുടെ പത്രാധിപത്യത്തിൽ പുറത്തിറ ങ്ങിയിരുന്ന എൻകൗണ്ടർ എന്ന ആനുകാലികം സി.ഐ.എ.യുടെ പണം പറ്റിക്കൊണ്ട് കമ്മ്യൂണിസ്റ്റ് വിരുദ്ധ പ്രചാരണം നടത്തിക്കൊണ്ടിരുന്ന

ഒന്നാണെന്നും അതുപോലെ മലയാളത്തിലെ ഒരു പ്രസിദ്ധീകരണമായിരുന്നു ഗോവിന്ദന്റെ –സമീക്ഷ– എന്നുമായിരുന്നു ഗോവിന്ദപിള്ളയുടെ അപവാദ പ്രചാരണം. ഇവർക്കു മറുപടിയായി ഞാനെഴുതിയ 'എം. ഗോവിന്ദനും മുദ്രയടിഭൂതവും' – എന്ന ലേഖനം മാധ്യമം പ്രസിദ്ധീകരിച്ചിരുന്നു. (1999 ഫെബ്രുവരി 12)

35. എം. ഗോവിന്ദന്റെ പത്രാധിപത്യത്തിൽ പുറത്തിറങ്ങിയിരുന്ന ത്രൈമാസികയായിരുന്നു 'സമീക്ഷ'. 1963 മുതൽ 3 വർഷക്കാലം കൊണ്ട് 12 ലക്കങ്ങൾ പുറത്തിറങ്ങി. 1970–ൽ പുനരാരംഭിച്ചപ്പോൾ മലയാളത്തിൽ 6 ലക്കങ്ങളും ഇംഗ്ലീഷിൽ 4 ലക്കങ്ങളും. 'സമീക്ഷ' കുറച്ചു സുഹൃത്തുക്കളുടെ സഹായസഹകരണങ്ങളോടെയാണ് ഗോവിന്ദൻ പ്രസിദ്ധീകരിച്ചിരുന്നത്. "സമീക്ഷ ഒരു കഠിനാദ്ധ്വാനമാണ്. അതിൽ പങ്കെടുക്കുന്നവർക്ക് അദ്ധ്വാനമല്ലാതെ മറ്റൊന്നും കിട്ടാനില്ല" എന്ന് അദ്ദേഹം എഴുതിയിട്ടുണ്ട്. 'സമീക്ഷ' നടത്തി കടംവന്നപ്പോൾ അത് വീട്ടാൻ ജി.കുമാരപിള്ള മൂവായിരം രൂപ കൊടുത്തതായി എം.കെ. സാനു പറയുന്നു. അതുപോലെ കെ. അയ്യപ്പപണിക്കരും നിശ്ശബ്ദമായി സഹായസഹകരണങ്ങൾ നൽകിയിരുന്നു. എം.കെ. സാനു എഴുതുന്നു: "കുറെ ഇടതുപക്ഷ ബുദ്ധിജീവികൾ ആ അപവാദം പ്രചരിപ്പിക്കാൻ അത്യധികം ഉത്സാഹം കാണിച്ചു. അന്യരെക്കുറിച്ച് അപവാദം പ്രചരിപ്പിക്കാനാണ് തങ്ങളുടെ ബുദ്ധി ഏറെ പറ്റിയതെന്ന് അവർ കരുതിയിരിക്കാം. എം. ഗോവിന്ദൻ മാത്രമല്ല, അദ്ദേഹത്തിന്റെ കുടുംബവും പണമില്ലാതെ വലയുന്ന ഒരു സാഹചര്യത്തിലാണ് ഈ അപവാദം പ്രചരിച്ചതെന്ന് ഓർക്കണം. കേരളത്തിലെ ബുദ്ധജീവികൾക്കിടയിൽ ഇതൊരു സ്വാഭാവിക സമ്പ്രദായമാണ്. അവർക്ക് ആദർശശാലികളെ ഇഷ്ടമല്ല. ആദർശങ്ങളെ താലോലിച്ചുകൊണ്ട് ആരെങ്കിലും ജീവിതം നയിക്കുമെന്ന് വിശ്വസിക്കാൻ അവർക്കു പ്രയാസമാണ്. അത്തരക്കാർക്ക് ഇപ്രകാരം കെട്ടുകഥകൾ ചമച്ചുണ്ടാക്കുന്നതിലല്ലാതെ മറ്റെന്തിലാണ് 'ബുദ്ധി' പ്രയോഗിക്കാൻ കഴിയുക..?"

– എം.വി. ഹരിദാസൻ

---

വാക്ക് സത്യവും ജീവിതത്തിന്റെയും
ചിന്തയുടെയും പ്രതീകവുമാണ്.
ആത്മാർത്ഥതയും ആത്മാഭിമാനവുമുള്ളവരുടെ
ധീരമായ രചനകൾ ക്ഷണിക്കുന്നു.
സഹകരിക്കുമല്ലോ.

- പത്രാധിപർ

---

ലേഖനം

# രണ്ട് അമ്മമാർ

വി. വിജയകുമാർ

അമ്മ എന്ന ശീർഷകത്തിലുള്ള രണ്ടു നോവലുകളെ കുറിച്ച്, (ഗ്രേസിയാ ദെലദയും മാക്സിംഗോർക്കിയും രചിച്ചത്) കെ.പി. അപ്പൻ എഴുതിയ പാഠങ്ങളെ അവലോകനം ചെയ്യാനാണ് ഈ ലേഖനത്തിൽ ശ്രമിക്കുന്നത്. 'ബലിയുടെ സ്തുതിയിൽ ജീവിക്കുന്ന അമ്മ' എന്ന ശീർഷകത്തിനു കീഴിൽ അപ്പൻ എഴുതിയ ലേഖനത്തിൽ ഗ്രേസിയാ ദെലദയുടെ നോവലിനെ വിസ്തരിക്കുന്നതോടൊപ്പം ഗോർക്കിയുടെ നോവലിനെ കൂടി പരാമർശിക്കുന്നുണ്ട്. ഗോർക്കിയുടെ അമ്മ ജനസമ്മതിയുള്ള നോവലാണെന്നും വായിക്കാത്തവർ പോലും അതിനെ സംസാരിക്കുന്നുവെന്നും അദ്ദേഹം എഴുതി. പിന്നെ ഗ്രേസിയാ ദെലതയുടെ നോവലിനെ കുറിച്ച് പറയാനാരംഭിക്കുന്നു. അപ്പൻ നിർവ്വഹിച്ചിട്ടുള്ള മറ്റു നോവൽ വിശകലനങ്ങളിൽ നിന്നും വ്യത്യസ്തമായി ഇറ്റലിയൻ കഥാകാരിയുടെ നോവലിന്റെ കഥാസംഗ്രഹം എഴുതുകയാണ് അദ്ദേഹം ചെയ്യുന്നത്. നോവൽ പ്രമേയത്തിന്റെ ഈ ചുരുക്കെഴുത്തുപോലും അതീവചാരുതയോടെയാണ് നിർവ്വഹിക്കപ്പെടുന്നത്. എല്ലാവരും അറിയുന്ന ഗോർക്കിയുടെ നോവലിനെ തന്റെ വലിയ പഠനത്തിൽ നിന്നും ഒഴിച്ചു നിർത്തുകയും അധികമൊന്നും അിറയപ്പെടാത്ത ഇറ്റാലിയൻ കൃതിയെ വിശദീകരണത്തിനു വിധേയമാക്കുകയും ചെയ്യുന്നതിലൂടെ തന്റെ വിമർശനകലയുടെ താല്പര്യങ്ങളും ഇഷ്ടാനിഷ്ടങ്ങളും നന്നായി പ്രകടിപ്പിക്കുകയാണ് കെ.പി.അപ്പൻ ചെയ്തത്.

ഇറ്റാലിയൻ എഴുത്തുകാരിയും നോബൽസമ്മാനജേതാവുമായിരുന്ന ഗ്രേസിയാ ദെലദയുടെ നോവൽ പ്രാന്തവല്ക്കൃതവും അർദ്ധപരിഷ്കൃതവുമായ സാർഡിനിയ എന്ന ഒരു ഗ്രാമത്തിന്റെ പശ്ചാത്തലത്തെയാണ് സ്വീകരിക്കുന്നത്. ലളിതമായ മതവിശ്വാസവുമായി ജീവിക്കുന്ന ജനതയുടെ പരമ്പരാഗതധാരണകളും പള്ളിയുടെ അധികാരവും ചേർന്നു നിർണ്ണയിക്കുന്ന സംഘർഷങ്ങളാണ് ഈ നോവലിന്റെ പ്രമേയം. പോൾ എന്ന പുരോഹിതനും അയാളുടെ അമ്മ മരിയ മദ്ദലെനയുമാണ് പ്രധാന കഥാപാത്രങ്ങൾ. ദരിദ്രയും നിരക്ഷരയും വിധവയുമായ അമ്മ കഠിനപ്രയത്നം ചെയ്ത് തന്റെ മകനെ വളർത്തുന്നു. ആ കർഷകസ്ത്രീയുടെ ആഗ്രഹം മകൻ ഒരു പുരോഹിതനാകണമെന്നായിരുന്നു. അമ്മയുടെ പ്രതീക്ഷകൾക്കും താല്പര്യങ്ങൾക്കും വിരുദ്ധമായി പലപ്പോഴും വഴി വിട്ടു സഞ്ചരിക്കുന്നുവെങ്കിലും അയാൾ ഒരു പുരോഹിതനായി സ്വദേശഗ്രാമത്തിലെ പള്ളിയിൽ എത്തുന്നു. എന്നാൽ, ദൈവികമായ സ്നേഹത്തെ കുറിച്ചു പ്രസംഗിക്കുകയും പഠിപ്പിക്കുകയും ചെയ്യേണ്ട അയാൾ പിന്നെയും മനുഷ്യ പ്രേമത്തിൽ പെട്ടുപോകുന്നു. ലൈംഗികാഭിലാഷത്തിന്റെ പ്രേരണകളിൽ നിന്നും വിമുക്തി നേടാനാകാതെ അയാൾ കുഴങ്ങുന്നു. പുരോഹിതനായ പോളിന്റെ പ്രേമകഥ ഒട്ടും തന്നെ അസാധാരണമല്ല. സംഭവങ്ങളുടെ യാദൃച്ഛികതകൾ തന്നെ രക്ഷിക്കുമെന്നു കരുതുന്ന ദുർബ്ബലനായി ഈ പുരോഹിതൻ മാറിപ്പോകുന്നു. അയാൾ കാമു

കിയായ ആഗ്നസിനെ വിവാഹം കഴിക്കാൻ തീരുമാനിക്കുന്നു. ആഗ്നസിന് വിവാഹം കഴിക്കാമെന്നു വാക്കു നല്കുന്നു. മകന്റെ പ്രണയമറിയുന്ന അമ്മയുടെ നിഷ്ക്കളങ്കവും നിർമ്മലവുമായ മനസ്സ് അയാളെ കുറിച്ചോർത്തു കേഴുന്നു. തന്റെ മകൻ പള്ളിയുടെ നിയമങ്ങളെ ധിക്കരിക്കുമോയെന്ന് അവർ ആധിപ്പെടുന്നു. അവർ മകനെ ശാസിക്കുന്നു. പുരോഹിതനായ മകനോട് മനസ്സിളകാതെ ശാഠ്യം പിടിച്ച ആ അമ്മ യുവാവായ തന്റെ മകനെയോർത്ത് ഉള്ളിൽ കേഴുകയായിരുന്നു. അവനു നിഷേധിക്കുന്ന പ്രകൃതിയുടെ സന്തോഷത്തെ കുറിച്ചോർത്ത് അവർ ഖേദിക്കുന്നു. ലൈംഗിക സ്നേഹം തന്റെ മകനു നിഷേധിക്കുന്ന പള്ളിയുടെ അവകാശത്തെ തന്റെ ഉള്ളിൽ വച്ച് ചോദ്യം ചെയ്യുന്നു. സ്ത്രീയുടെ ശക്തിക്കും സത്യസന്ധതക്കും മുന്നിൽ പുരോഹിതനായ പോളിന്റെ ആത്മവഞ്ചനയും ഭീരുത്വവും പരാജയപ്പെടുന്നു. പോൾ തന്റെ വിവാഹവാഗ്ദാനത്തിൽ നിന്നും പിന്മാറുമ്പോൾ, അയാൾക്കു തനിക്കുമായുള്ള ബന്ധത്തെ പള്ളിയിൽ വച്ചു പരസ്യപ്പെടുത്തുമെന്നാണ് ആഗ്നസ് പറയുന്നത്. നോവലിന്റെ അവസാനത്തെ അദ്ധ്യായത്തിൽ അതീവ സംഘർഷത്തിൽ പെട്ടുഴലുന്ന അമ്മയേയും മകനേയും നാം കാണുന്നു. ആഗ്നസിന് അമ്മയുടെ പുരോഹിതനായ മകനോട് പ്രതികാരം ചെയ്യാനായില്ല. അതിനു മുന്നേ തന്നെ സംഘർഷം താങ്ങനാവാതെ ആൾത്താരയുടെ മുന്നിൽ അമ്മ തളർന്നു വീണു മരിക്കുന്നു. നോവൽ ഒരു നാടോടിദൃഷ്ടാന്തകഥ പോലെ വികസിക്കുന്നുവെന്ന്, ഈ കൃതി ക്രൈസ്തവബോദ്ധ്യങ്ങളുടെ പ്രണവധ്വനിയാണെന്നു പറയുന്നു. ദെലയുടെ നോവലിനെ കുറിച്ച് മറ്റു ചില ലേഖനങ്ങളിൽ കൂടി കെ.പി.അപ്പൻ എഴുതിയിട്ടുണ്ട്. സന്യാസികൾക്ക് വിവാഹജീവിതം വേണമെന്നാവശ്യപ്പെടുന്ന ഒരു ലേഖനത്തിൽ പോളിന്റെയും അയാളുടെ അമ്മ മരിയയുടേയും കഥ അപ്പൻ എഴുതിച്ചേർത്തിരുന്നു. അമ്മയുടെ മരണം മകനു വേണ്ടിയുള്ള പരിഹാരബലിയായിരുന്നു വെന്ന നിഗമനത്തിൽ നമ്മുടെ വിമർശകൻ എത്തിച്ചേരുന്നു. ഈ ദുരന്തത്തിൽ നിന്നുകൊണ്ട് പുരോഹിതന്മാർക്ക് വിവാഹജീവിതം നിഷേധിക്കുന്ന സഭയുടെ നിലപാടിനെതിരെ വലിയ ചോദ്യം ഉന്നയിക്കുകയായിരുന്നു എഴുത്തുകാരി ചെയ്തതെന്ന് കെ.പി. അപ്പൻ നിഗമിക്കുന്നു.

മാക്സിം ഗോർക്കിയുടെ അമ്മയാകട്ടെ, സോഷ്യലിസ്റ്റു രചനകളുടെ മാതൃകയായിട്ടാണ് അറിയപ്പെടുന്നത്. ഈ നോവലിന്റെ പ്രചാരണപരമായ മൂല്യങ്ങൾ ഏറെയായിരുന്നു. ആവശ്യമായ ഒരു പുസ്തകമാണിതെന്ന് ലെനിൻ പറഞ്ഞു. അബോധപൂർവ്വമായി വിപ്ലവപ്രസ്ഥാനത്തിലേക്ക് നയിക്കപ്പെട്ടവർക്ക് ഇത് അത്യന്തം പ്രയോജനകരമായ പുസ്തകമാണെന്നും അദ്ദേഹം പറഞ്ഞു. ഗോർക്കിയുടെ കൃതി ചില യഥാർത്ഥ സംഭവങ്ങളെ ആസ്പദമാക്കുന്ന നോവലായിരുന്നു. 1902–ൽ നിഷ്നി നോവ്ഗാർഡിനടുത്ത് ഒരു ഫാക്ടറിയിൽ നടന്ന പ്രതിഷേധ പ്രകടനങ്ങൾ ഗോർക്കി ശ്രദ്ധിച്ചിരുന്നു. എന്നാൽ. ഇത്തരം സംഭവങ്ങളെ കുറിച്ചുള്ള വിശദാംശങ്ങളിലുപരിയായി അത് നല്കുന്ന സാമൂഹികാവബോധത്തെയാണ് ഗോർക്കിയുടെ നോവൽ ഊന്നുന്നത്. ഫാക്ടറി

തൊഴിലാളികളുടെ നേതാവായിരുന്ന പ്യോത്തർ സലോമോവിനെ അദ്ദേഹത്തിനു നേരിട്ടറിയാമായിരുന്നു. നോവലിലെ നായകനായ പാവെൽ പ്യോത്തർ സലോമോവിന്റേയും, നോവലിലെ അമ്മയായ പിലഗോയ നിലോവ്ന, പ്യോത്തർ സലോമോവിന്റെ അമ്മയുടേയും (കിരിലോവ്ന) പ്രാഗ്രൂപങ്ങളായിരുന്നു. ഗോർക്കി പിന്നീട് എഴുതി. 'അവർ സംഘടനയിൽ പ്രവർത്തിച്ചു. ഒരു തീർത്ഥാടകയുടെ വേഷത്തിൽ സാഹിത്യസംഘടനയിൽ പ്രവർത്തിച്ചു. അവർ ഒരു അപവാദമല്ല. പാവെലിനെ പോലുള്ളവരും വിരളമായിരുന്നില്ല. അത്തരം ചെറുപ്പക്കാരാണ് ബോൾഷേവിക് പാർട്ടിയെ വളർത്തിയെടുത്തത്.'

നോവലിന്റെ ആദ്യഭാഗത്ത്, അവരുടെ വീട്ടിൽ ഒത്തുചേരുന്ന സോഷ്യൽ ഡമോക്രാറ്റിക് വലയത്തിൽ പെട്ട യുവാക്കളുടെ, ചെറുപ്പക്കാരുടെ ആശയാദർശങ്ങളോട് അമ്മക്കുണ്ടാകുന്ന താല്പര്യത്തെയാണ് വിവരിക്കുന്നത്. ആദ്യകാലങ്ങളിൽ അവർക്കു പേടിയായിരുന്നു. പാവെലിന്റെ സുഹൃത്ത് സാഷ ഞങ്ങൾ സോഷ്യലിസ്റ്റുകളാണെന്നു പ്രഖ്യാപിക്കുമ്പോൾ അമ്മ ഭയാകുലയാകുന്നു. അമ്മ അവളെ നിശ്ശബ്ദഭീതിയോടെ തുറിച്ചുനോക്കി. സോഷ്യലിസ്റ്റുകാർ സാറിനെ കൊന്നവരാണെന്നു പിലഗേയ കേട്ടിട്ടുണ്ട്. അവരുടെ ചെറുപ്പകാലത്തു നടന്ന സംഭവമാണത്. തങ്ങളുടെ അടിയാന്മാരെ സ്വാതന്ത്രരാക്കിയതിനു സാറിനുനേരെ പകവീട്ടാൻ ആഗ്രഹിച്ച ഭൂപ്രഭുക്കൾ സാറിനെ കൊന്നിട്ടേ മുടി വെട്ടുവെന്നു ശപഥം ചെയ്തതായി അക്കാലത്തു ശ്രുതിയുണ്ടായിരുന്നു. അങ്ങിനെയാണവർക്കു സോഷ്യലിസ്റ്റെന്നു പേർ വന്നത്. തന്റെ മകനും സ്നേഹിതനും സോഷ്യലിസ്റ്റുകാരെന്നു സ്വയം വിശേഷിപ്പിക്കാനുള്ള കാരണം അമ്മയ്ക്കു തീരെ മനസ്സിലായില്ല. എന്നാൽ, മകനോടുള്ള സ്നേഹവും അയാളുടെ ആദർശങ്ങളുടെ ശക്തിയും ആ അമ്മയെ എല്ലാം മനസ്സിലാക്കിപ്പിക്കുന്നു, പഠിപ്പിക്കുന്നു. ഇവർ യാതൊരു തെറ്റും പ്രവർത്തിക്കില്ല. ഇവനെക്കൊണ്ട് അതു സാദ്ധ്യമല്ലെന്ന് അവർ ചിന്തിക്കുന്നു. അവർ വിപ്ലവത്തെ പിന്തുണയ്ക്കാൻ ആരംഭിക്കുന്നു. അതേവരെ ആത്മാവ് ഭയത്തിൽ മുങ്ങിക്കുളിച്ചു ജീവിച്ചിരുന്ന അവർ ഭയ വിമുക്തയാകുന്നു. മെയ്ദിനപ്രകടനങ്ങളോടനുബന്ധിച്ച് പാവെൽ അറസ്റ്റു ചെയ്യപ്പെടുകയും അമ്മ മറ്റു വിപ്ലവകാരികളോടൊപ്പം പ്രവർത്തിക്കാനാരംഭിക്കുകയും ചെയ്യുന്നതോടെയാണ് നോവലിന്റെ രണ്ടാം ഭാഗം ആരംഭിക്കുന്നത്. സോഷ്യൽ ഡെമോക്രാറ്റുകളുടെ ലഘുലേഖകൾ ഫാക്ടറി തൊഴിലാളികൾക്കും കർഷകർക്കുമിടയിൽ പ്രചരിപ്പിക്കുന്ന അമ്മയെ നാം കാണുന്നു. പാവെൽ വിചാരണ ചെയ്യപ്പെടുന്നു. സൈബീരിയായിലേക്കുള്ള നാടുകടത്തലിന് വിധിക്കപ്പെടുന്നു. മകന്റെ പ്രസംഗത്തിന്റെ ലഘുലേഖകൾ വിതരണം ചെയ്യുന്നതിനിടയിൽ ചാരന്മാരാലും ഭരണാധികാരികളാലും ആക്രമിക്കപ്പെടുന്ന അമ്മയുടെ ചിത്രത്തോടെയാണ് നോവൽ അവസാനിക്കുന്നത്. ഇവിടെ, ചോരയുടെ കടലുകൾക്കുപോലും സത്യത്തെ മുക്കിക്കൊല്ലാൻ സാദ്ധ്യമല്ലെന്ന് ആ അമ്മ വിളിച്ചു പറയുന്നു. അമ്മയിൽ വളരുന്ന സോഷ്യലിസ്റ്റ്ബോദ്ധ്യമാണ് നോവലിന്റെ പ്രമേയം.

മാക്സിം ഗോർക്കിയുടെ നോവലിനെ കുറിച്ച് അപ്പന് പലയിടങ്ങളിലും പരാമർശിക്കേണ്ടി വന്നിട്ടുണ്ട്. ടോൾസ്റ്റോയിയുടെ കൃതികളെ റഷ്യൻ വിപ്ലവത്തിന്റെ കണ്ണാടിയായി കാണുന്ന ലെനിന്റെ നിരീക്ഷണങ്ങളെ വിമർശിക്കുന്ന സന്ദർഭത്തിൽ ഗോർക്കിയുമായുള്ള ലെനിന്റെ കൂടിക്കാഴ്ചയെ കുറിച്ച് അപ്പൻ എഴുതുന്നു. എഴുത്തുകാരെ ആദരവോടെ സ്വീകരിച്ച ലെനിൻ അവരുടെ കൃതികളെ മുഖത്തു നോക്കി വിമർശിച്ചതിന്റെ ഉദാഹരണമെന്ന നിലക്കാണ് ആ കൂടിക്കാഴ്ചയെ അപ്പൻ കണ്ടത്. അമ്മയെ സന്ദർഭോചിതമായ കൃതി എന്നു വിശേഷിപ്പിച്ച ലെനിൻ, സോക്രട്ടീസിന്റേതു പോലുള്ള തന്റെ കഷണ്ടിയിൽ മെല്ലെ തടവിക്കൊണ്ട് അതിന്റെ പോരായ്മകളെ കുറിച്ചു സംസാരിച്ചതിനെ അപ്പൻ എടുത്തു പറയുന്നു. ജനങ്ങൾ നക്ഷത്രങ്ങൾ പോലെ സമഭാവനയോടെ ജീവിക്കുന്നകാലം ആഗ്രഹിച്ചു കൊണ്ടാണ് ഗോർക്കിയുടെ നോവൽ എഴുതപ്പെട്ടതെന്ന് നിരീക്ഷിക്കുന്നു. ഒട്ടും താല്പര്യരാഹിത്യത്തോടെയല്ല അമ്മ വായിച്ചതെന്നു സൂചിപ്പിച്ച അപ്പൻ അതിനെ കുറിച്ച് വിപുലമായി എഴുതാൻ തല്പരനായിരുന്നില്ല. മരിയ മഗ്ദലെനയുടെ ക്രൈസ്തവ ബോദ്ധ്യങ്ങളേയും മാനസികസംഘർഷങ്ങളേയും പരിഹാരബലിയേയും അവർ അനുഭവിച്ച മാനസികസംഘർഷങ്ങളേയും കുറിച്ച് സവിസ്തരം എഴുതാൻ താല്പര്യമുണ്ടായിരുന്നില്ല. ഈ പുസ്തകം അപ്പനെ ആകർഷിച്ചിരുന്നില്ലെന്നു പറയുന്നതാണ് സത്യം. തന്റെ നോവൽ വിമർശനത്തിന്റെ സാമാന്യരീതികളിൽ നിന്നും മാറി നോവലിന്റെ പ്രമേയം ചുരുക്കിയെഴുതി ഗ്രേസിയാ ദെലദയുടെ കൃതിയുടെ വിമർശനം പൂർത്തിയാക്കിയ കെ.പി.അപ്പൻ, ഗോർക്കിയുടെ അമ്മയെ കുറിച്ചു പുലർത്തിയ താല്പര്യരാഹിത്യം അദ്ദേഹത്തിന്റെ വിമർശാദർശത്തിന്റെ ഭാഗമായിരുന്നു. എന്നാൽ, വാക്കുകളുടെ ഞെട്ടിപ്പിക്കുന്ന വാഗ്ദാനം എന്ന ലേഖനത്തിൽ ഗ്രേസിയാ ദെലദയുടെ നോവലും ഗോർക്കിയുടെ നോവലും അദ്ദേഹം ഒരു താരതമ്യവായനക്കു വിധേയമാക്കുന്നുണ്ട്. ഗോർക്കി ചരിത്രത്തിലേക്കു നോക്കുന്ന രീതി തന്നെ ആകർഷിച്ചില്ലെന്ന് അപ്പൻ എഴുതി. ആ നോവൽ അപര്യാപ്തതയുടെ ക്ഷേത്രഗണിതങ്ങൾ എന്റെ മുമ്പിൽ വരച്ചിട്ടു. ആദർശവല്ക്കരിക്കപ്പെട്ട കഥാപാത്രങ്ങൾ, ഒരു തലം മാത്രം ആവിഷ്ക്കരിക്കുന്ന വിവരണകല, പ്രവചനത്തിന്റെ സംവേദങ്ങളിൽ നിന്നും അകന്നു നില്ക്കുന്ന ജീവിതദർശനം - തന്റെ വിയോജിപ്പിനെ സാധൂ കരിക്കാൻ അപ്പൻ എടുത്തുപറഞ്ഞ കാര്യങ്ങളായിരുന്നു ഇതെല്ലാം. അറിയപ്പെട്ട സാമൂഹികയാഥാർത്ഥ്യത്തിന്റെ പ്രതിഫലനമായിട്ടാണ് ഗോർക്കി സാഹിത്യസൃഷ്ടിയെ കണ്ടതെന്ന് അപ്പൻ കരുതിയിരുന്നു. അപ്പൻ ഈ വീക്ഷണത്തിന്റെ ശത്രുവായിരുന്നു. യാഥാർത്ഥ്യത്തിന്റെ തികവുറ്റ സ്വഭാവം ഗോർക്കിയുടെ വീക്ഷണത്തിനില്ലെന്ന് ഉറപ്പിച്ചിരുന്ന അപ്പൻ ദെലദയുടെ നോവലിൽ പക്വതയും പ്രൗഢതയുമുള്ള ഛായാഗ്രഹണ യാഥാർത്ഥ്യത്തിന്റെ കലയെ കണ്ടെത്തുകയും ചെയ്തു. മനുഷ്യന്റെ അസന്തുഷ്ടിയുടേയും ധാർമ്മികപ്രശ്നങ്ങളുടേയും പ്രതിച്ഛായകൾക്ക് ജീർണ്ണമായ വിധികളില്ലെന്നും അതു കാലത്തിനു മുന്നിൽ വിറയ്ക്കുന്നില്ലെന്നും ദെലദയുടെ നോവൽ തന്നെ ബോദ്ധ്യപ്പെടുത്തിയ

തായി, അങ്ങനെ ഗോർക്കിയുടെ അമ്മയ്ക്കെതിരെ തന്റെ മനസ്സു കഠിനപ്പെടുത്തിയതായി അപ്പൻ എഴുതി.

ക്രൈസ്തവ ബോദ്ധ്യങ്ങളെ ശ്ലാഘിക്കുകയും സോഷ്യലിസ്റ്റ് ബോദ്ധ്യങ്ങളോട് നിസംഗനാവുകയും ചെയ്ത അപ്പന്റെ വിമർശനപ്രവർത്തനത്തിന്റെ ഉൾപ്പൊരുൾ എന്തായിരുന്നു? ഗ്രേസിയാ ദെലദയുടെ നോവൽ ആംഗലഭാഷയിലേക്കു പരിഭാഷപ്പെടുത്തിയ മേരി.ജി. സ്റ്റീഗ്മാൻ പള്ളിയുടെ അധികാരത്തെ സ്പർശിക്കുന്ന ഒരു പ്രശ്നവും ഈ നോവൽ ഉയർത്തുന്നില്ലെന്നാണ് ചൂണ്ടിക്കാണിച്ചത്. അത് ഒരു മാനുഷികപ്രശ്നത്തിന്റെ ചിത്രണമാണെന്നാണ് മേരി. ജി. സ്റ്റീഗ്മാൻ കണ്ടത്. പുരോഹിതനായ പോളിന്റെയും അയാളുടെ അമ്മയുടേയും മാനസികസംഘർഷങ്ങളെ പ്രാകൃതമനുഷ്യസ്വഭാവവും മനുഷ്യൻ നിർമ്മിച്ച നിയമങ്ങളും തമ്മിലുള്ള കലഹമായി കാണുന്നതിന്നപ്പുറത്തേക്ക് പരിഭാഷകാരി പോകുന്നില്ല. വലിയൊരു സാമാന്യവല്ക്കരണത്തിലൂടെയേ ഇങ്ങനെ നിഗമിക്കാനാവൂ. കെ.പി. അപ്പനാകട്ടെ, മതനിയമങ്ങളുടെ മനുഷ്യത്വവിരുദ്ധതയെ നോവലിന്റെ സവിശേഷപ്രമേയമായി കാണുന്നു. പ്രകൃതിയുടെ സന്തോഷത്തെ തന്റെ മകനു നിഷേധിക്കുന്ന പള്ളിയുടെ അധികാരത്തെ തന്റെ മനസ്സിനുള്ളിൽ ചോദ്യം ചെയ്യുന്ന പുരോഹിതന്റെ അമ്മയെ വിമർശകൻ ഫോക്കസ് ചെയ്യുന്നു. അവർ ബലിയുടെ സ്തുതിയിലാണ് ജീവിച്ചതെന്നു പറയുന്നു. തന്റെ മകൻ എന്തു തെറ്റാണു ചെയ്തതെന്ന് ആ അമ്മ മനസ്സിൽ കേഴുന്നുണ്ട്. നോവലിലെ ചില മുഹൂർത്തങ്ങളിൽ പുരോഹിതനായ മകൻ കുരിശിൽ തറയ്ക്കപ്പെട്ട ക്രിസ്തുവും അമ്മ അവനു വേണ്ടി കണ്ണീരൊഴുക്കുന്ന മറിയവുമായി മാറുന്നുണ്ട്. ദൈവം അമ്മയെ പരീക്ഷിക്കുന്ന മതാത്മകപ്രശ്നമായി അതു മാറുന്നുവെന്നും വ്യാഖ്യാനിക്കപ്പെടാം. നമ്മുടെ വിമർശകൻ ഇക്കാര്യവും ശ്രദ്ധിച്ചിരുന്നു. പുരോഹിതന് വിവാഹജീവിതം നിഷേധിക്കുന്നത് എന്തിന് എന്ന ചോദ്യം ഉള്ളിൽ ഉന്നയിക്കാൻ തയ്യാറാകുന്നുണ്ടെങ്കിലും പള്ളിയുടെ വ്യവസ്ഥക്കും മകന്റെ അന്തസ്സിനും വേണ്ടി അമ്മ സ്വയം ബലിയർപ്പിക്കുന്നു. പുരോഹിതനായ മകന്റെ അന്തസ്സിനുവേണ്ടിയുള്ള അമ്മയുടെ പ്രാർത്ഥന സഭയുടെ വ്യവസ്ഥാപിതത്വത്തിനുവേണ്ടിയുള്ള പ്രാർത്ഥനയായി മാറുന്നു. അമ്മ സ്വയം ബലിയർപ്പിക്കുന്നത് പള്ളിയുടെ അധികാരവ്യവസ്ഥക്കുവേണ്ടിയാണ്. ഗ്രേസിയ ദെലദയുടെ നോവൽകലയിൽ വ്യവസ്ഥാപിതത്വത്തിനു മുന്നിലെ കീഴടങ്ങലുണ്ടായിരുന്നു. കെ.പി. അപ്പൻ ഇതു കാണുകയുണ്ടായില്ല. മനുഷ്യന്റെ ആഭിമുഖ്യങ്ങളുടെ വേരുകൾ രാഷ്ട്രീയത്തേക്കാളേറെ മതത്തിലാണെന്ന വിമർശകന്റെ ധാരണ ഇതു കാണാൻ അദ്ദേഹത്തെ അനുവദിക്കുമായിരുന്നില്ല.

ദെലദയുടെ നോവലിന്റെ വായനക്കിടയിൽ തനിക്കുണ്ടായ മഹത് അനുഭവങ്ങളുടെ വിവരണം അപ്പൻ നല്കുന്നു. ചിന്തയിലൂടെയും മനനത്തിലൂടെയും എത്തിച്ചേരുന്ന നിഗമനങ്ങളെന്നതിലുപരിയായി അനുഭവവിവരണത്തിന്റെ ധൃതിയിലാണ് നോവലിന്റെ വിലയിരുത്തൽ നടക്കുന്നതെന്നു തോന്നിപ്പോകാം. എന്നാൽ, ഈ വായനക്കിടയിൽ നിരൂപകനു

തന്നെ വേർതിരിച്ചറിയാൻ കഴിയാത്ത, എന്നാൽ മനസ്സിനെ അഗാധമായി സ്പർശിച്ച ചിലത് രൂപീകരിക്കപ്പെട്ടിരിക്കാം. പാവേലിന്റെ ഉയർന്ന ആദർശമല്ല, പ്രാകൃതമായ ആഗ്രഹങ്ങളിൽ വഴുതിവീണ് തന്നിൽ നിക്ഷിപ്തമായ ആദർശത്തെ മറന്നുപോകുന്ന പോൾ എന്ന പുരോഹിതന്റെ വളരെ മാനുഷികമായ സ്വഭാവമാണ് അപ്പനെ കീഴ്പ്പെടുത്തിയത്. നന്മയുടെ ഏകപക്ഷീയമായ അവതരണമാണ് ആദർശവല്ക്കരണത്തിനു കാരണമാകുന്നത്. ചിലപ്പോൾ അത് അതിമധുരത്തിന്റെ ചെടിപ്പുണ്ടാക്കുന്നു. എന്നാൽ, നല്ല ആദർശവല്ക്കരണത്തിന്റെ ഹൃദയദ്രവീകരണശക്തിയേയും മഹനീയതയേയും കാണാതിരിക്കാൻ ഇതു കാരണമാകരുത്. ബിമൽമിത്രയുടെ കഥാപാത്രങ്ങളുടെ ആദർശബോധവും നന്മ നിറഞ്ഞ മനസ്സും വായിച്ച് തങ്ങളുടെ മക്കൾക്ക് ആ കഥാപാത്രങ്ങളുടെ നാമങ്ങൾ നല്കിയത് മലയാളികളായിരുന്നു. തിന്മയുടെയും ആദർശരാഹിത്യത്തിന്റേയും ഏകപക്ഷീയത സൃഷ്ടിക്കുന്ന ഫലങ്ങൾ എപ്പോഴും സക്രിയങ്ങളല്ല താനും. മനസ്സിനെ വിഭ്രമത്തിലേക്കും ഭീതിലേക്കും നയിക്കുന്നവയെ മാത്രം സൗന്ദര്യത്തിന്റെയും നല്ല സംവേദത്തിന്റെയും മാനദണ്ഡമായി കാണാനും കഴിയില്ല. ഇവയൊക്കെ പരിഗണിക്കുമ്പോഴും, മതനിയമങ്ങളുടെ മനുഷ്യത്വവിരുദ്ധതയെ കുറിച്ച് മുദ്രാവാക്യങ്ങളില്ലാതെ വായനക്കാർക്ക് ബോദ്ധ്യപ്പെടുത്താൻ ദെലദയടെ നോവലിനു കഴിഞ്ഞിരുന്നുവെന്നത് തീർച്ചയായിരുന്നു. സാഹിത്യസൃഷ്ടി പ്രവർത്തിക്കേണ്ടത് പ്രത്യക്ഷമായ മുദ്രാവാക്യങ്ങളുടെ തലത്തിലല്ലെന്ന് അപ്പന് ഉറപ്പുണ്ടായിരുന്നു. ഗോർക്കിയുടെ നോവലിന്റെ പ്രത്യക്ഷമായ മുദ്രാവാക്യസ്വഭാവമാണ് പ്രധാനമായും അപ്പനെ ആ കൃതിയിൽ നിന്നും അകറ്റിയത്.

ലോകസാഹിത്യത്തിലെ രണ്ട് അമ്മമാരെ കുറിച്ച് ഇങ്ങനെയെല്ലാം എഴുതുകയും ബ്രെഹ്റ്റിന്റെ മദർ കറേജിലെ അന്നാ ഫിയർലിൻ എന്ന അമ്മയെ യാഥാർത്ഥ്യത്തിന്റെ കരുത്തുറ്റ സാന്നിദ്ധ്യമായി കാണുകയും ചെയ്ത കെ.പി.അപ്പൻ മഹാശ്വേതാദേവിയുടെ അമ്മ എന്ന നോവലിനെ കുറിച്ച് എഴുതാതിരുന്നത് എന്തുകൊണ്ടാണ്?

---



വിലാസം : വാക്കറിവ് മാസിക, 'ഗയ', പോസ്റ്റാഫീസിനു സമീപം,
കൊല്ലങ്കോട്- 678 506, പാലക്കാട് ജില്ല.

- പത്രാധിപർ -

# ഫാഷിസത്തിലേക്കുള്ള വഴികൾ

വി.ബി. ജ്യോതിരാജ്

ഹിറ്റ്ലറുടെ ജർമ്മൻ സാഹചര്യങ്ങളുമായി ബന്ധപ്പെടുത്തിയാണ് ഫാഷിസത്തെക്കുറിച്ച് പൊതുവെ പറയാറുള്ളതെങ്കിലും ഇറ്റലിയിലെ മുസ്സോളിനിയാണ് ഫാഷിസത്തിന്റെ ഉപജ്ഞാതാവ്. ഒക്ടോബർ വിപ്ലവത്തിനുശേഷമുള്ള ലോക സാഹചര്യങ്ങൾ മുതലെടുത്തു കൊണ്ടാണ് കിടിലൻ മുദ്രാവാക്യങ്ങളും സായുധ വിപ്ലവ പ്രവർത്തനങ്ങളും കൊണ്ട് ഫാഷിസം ശക്തിയാർജ്ജിച്ചു കൊണ്ടിരുന്നത്. ആന്തരികാർത്ഥത്തിൽ അത് ഒരു വലതുപക്ഷ പിന്തിരിപ്പൻ കൂട്ട്കെട്ട് മാത്രമായിരുന്നെങ്കിലും, പുറമെ, അത് പട്ടാളച്ചിട്ടയോടെ പ്രതിജ്ഞാബദ്ധമായി പ്രവർത്തിക്കുന്ന ഒരു വിപ്ലവശക്തിയുടെ പ്രതീകമായി മാറുകയായിരുന്നു. ഫാഷിസം ഒരു പ്രത്യയ ശാസ്ത്രമെന്നതിനേക്കാളേറെ, കുറേക്കൂടി തെളിച്ചുപറഞ്ഞാൽ, ഏകോപിയ്ക്കപ്പെട്ട അഭിരുചികളുടേയും വാസനകളുടേയും ഒരു പ്രത്യേക മാനസിക ഘടനയുള്ളവരുടെ കൂട്ടായ്മയോ മുന്നണിയോ ആയി മനസ്സിലാക്കുന്നതായിരിക്കും രാഷ്ട്രീയ വിദ്യാർത്ഥികൾക്ക് കൂടുതൽ അഭികാമ്യം. വ്യക്തിയുടെ സ്വേഛാപ്രവർത്തനങ്ങൾക്കും സാഡിസത്തിനും ഫാഷിസ്റ്റ് പ്രത്യയശാസ്ത്രത്തിന്റെ സ്വസ്തികചിഹ്നം മറയാക്കുകയാണ്.

വംശീയ വെറിയും സ്പർദ്ധയും പകയും വൈരാഗ്യവും കുത്തിപ്പൊട്ടിച്ച്, സാമൂഹികമായ അന്തഃഛിദ്രങ്ങൾ വളർത്തുക എന്നതാണ് ഫാഷിസ്റ്റ് പ്രവർത്തനങ്ങളുടെ അന്തഃസത്ത. അകക്കാമ്പിൽ അത് അങ്ങേയറ്റം യാഥാസ്ഥിതിക ജീർണ്ണതകളിൽ അഭിരമിച്ചു കൊണ്ടിരിക്കും; പുറംപൂച്ചിൽ അത് വിപ്ലവനാട്യങ്ങളുടെ കുപ്പായമിട്ടു കൊണ്ട് ആധുനികതയുടേയും പുരോഗമനത്തിന്റേയും വാക്താവാകും. (ഇവിടെ നമ്മൾ സ്വത്വവാദികളായ കമ്മ്യൂണിസ്റ്റുക്കാരെ ഓർമ്മിക്കുക). ഫാഷിസം ആത്യന്തികമായ അർത്ഥത്തിൽ ഒരു ഭീകരപ്രസ്ഥാനമാണ്. കമ്മ്യൂണിസ്റ്റ് മാനവികതയുടെ ചോരക്കറയിൽ നിറഞ്ഞുകൊണ്ടാണ് ഫാഷിസം അരങ്ങ് തകർക്കുന്നത്. തങ്ങൾ ആണയിട്ടത് നടപ്പിലാക്കും എന്ന പ്രതിജ്ഞയാണ് ഫാഷിസത്തിന്റേത്. കയ്യൂക്കിന്റെ വിജയമാണ് ഫാഷിസത്തിന്റെ തത്വം. കപടമായ വിപ്ലവഭാഷ്യങ്ങളുടെ മറവിൽ ശത്രുവിന്റെ ഉന്മൂലനമാണ് അത് ലക്ഷ്യമാക്കുന്നത്. യഥാർത്ഥ്യങ്ങളെ മൂടിവെച്ച്; സാമൂഹ്യവും രാഷ്ട്രീയവുമായ ഇടപാടുകളിൽ അതിശക്തമായ ഇടപെടലുകൾ നടത്താൻ ശക്തിയുള്ളവരാണ് ഫാഷിസ്റ്റ് ശക്തികൾ. അയഥാർത്ഥമായ ഒരു ശത്രുവിനെ സൃഷ്ടിച്ച്, യാഥാർത്ഥ്യത്തിന്റെ വലിയൊരു പ്രതീതിയാണ് അത് ജനഹൃദയങ്ങളിൽ സൃഷ്ടിച്ചെടുക്കുന്നത്. മാർക്സിസ്റ്റുകാരുടെ കുപ്പായമിട്ട ഫാഷിസ്റ്റു ശക്തികൾ സാമ്രാജ്യത്വത്തിനുപകരം വെയ്ക്കുന്ന ഒരു ബദൽ ശക്തിയായി മാറുകയല്ല, സാമ്രാജ്യത്വത്തിന്റെ ഏറ്റവും വികൃതമായ സ്വേഛാഭരണമായി മാറിയതാണ് ലാറ്റിൻ അമേരിക്കയിൽ പലയിടത്തും,

നമ്മൾ കണ്ടത്. സോഷ്യലിസ്റ്റുകളെ കവച്ചുവെയ്ക്കുന്ന മട്ടിലാണ് സോഷ്യലിസ്റ്റ് പദാവലികൾ അവർ നിരന്തരം ഉപയോഗിച്ചു കൊണ്ടിരുന്നത്. വർഗ്ഗവൈരുദ്ധ്യങ്ങൾ പരിഹരിയ്ക്കുക എന്നതല്ല, എരിതീയിൽ എണ്ണയൊഴിച്ചതുപോലെ വർഗ്ഗവൈരുദ്ധ്യങ്ങളെ മൂർച്ചിപ്പിക്കുക എന്നതാണ് യഥാർത്ഥത്തിലുള്ള ഫാഷിസ്റ്റ് ശൈലി; പ്രതിസന്ധികൾ ഇല്ലാതാക്കുക എന്നതല്ല, പ്രതിസന്ധികൾ അനുനിമിഷം മൂർഛിപ്പിക്കുക എന്നതാണ് ശൈലി. പരിഹാരങ്ങൾ നിർദ്ദേശിക്കുക എന്നതല്ല, അപരിഹാര്യമായി നീട്ടിക്കൊണ്ടുപോവുക എന്നതാണ് ശൈലി, തങ്ങളുടെ കൊടും വീഴ്ചകളേയും കഴിവില്ലായ്മയേയും മറയ്ക്കുന്നതിനുവേണ്ടി നുണകളുടെ വലിയൊരു പരമ്പരതന്നെയാകും അത് സൃഷ്ടിക്കുക. തങ്ങൾക്ക് അനുകൂലമായ രാഷ്ട്രീയ സാഹചര്യങ്ങൾ കൃത്രിമമായി സൃഷ്ടിച്ചെടുക്കുന്നതിൽ, അസാധാരണമായ വൈദഗ്ദ്യമാണ് ഫാഷിസം പ്രകടിപ്പിക്കുക. ഉപജാപ വൃത്തികളിലൂടെ അത് കൃത്രിമമായ ഒരു ശത്രുവിനെ എപ്പോഴും നിലനിർത്തിക്കൊണ്ടിരിക്കുകയോ അടയാളപ്പെടുത്തിക്കൊണ്ടിരിക്കുകയോ ചെയ്യും. എപ്പോഴും വിജയം തങ്ങളിൽ സുനിശ്ചിതമാക്കുക എന്ന ചിന്തയാല്ലാതെ, അനന്തരം എന്ത് എന്ന ചോദ്യം ഫാഷിസത്തിനല്ല.

വിജയത്തിനുവേണ്ടി താന്താങ്ങളുടെ ഓമനക്കുഞ്ഞുങ്ങളെ ഒന്നൊന്നായി രക്തബലിയ്ക്കർപ്പിയ്ക്കാനോ, നിരപരാധികളായ പതിനായിരങ്ങളെ ചുട്ടുകരിച്ചുകൊല്ലാനോ ഫാഷിസം മടിയ്ക്കുകയില്ല! എത്ര വലിയ പ്രതിസന്ധികളിലും പ്രതിക്രിയകളിലൂടെ വിജയം തങ്ങളുടേ താക്കിത്തീർക്കുകയാണ് ഫാഷിസം ചെയ്യുക. തങ്ങൾക്കെതിരെ വരാവുന്ന ഒരു വാർത്തയെ അപ്രക്തമാക്കു ന്നതിനുവേണ്ടി അത്യന്തം ദാരുണമായ ദുരന്തവാർത്തകൾ സൃഷ്ടിച്ചുകൊണ്ട് മറ്റൊരിടത്തേക്ക് അത് ജനശ്രദ്ധയെ തിരിച്ചുവിടുകപോലും ചെയ്യും. – സമുദായങ്ങളിൽ പരസ്പരമുള്ള ഭയവും സ്പർദ്ധയും സംശയവും സൃഷ്ടിച്ചെടുക്കേണ്ടത് ഫാഷിസത്തിന്റെ നിലനിൽപിന് അത്യന്താപേക്ഷിതമാണ്. (അതുകൊണ്ടാണ് സ്വത്വവാദികൾ മുസ്ലിമുകളെ ഇരകളാക്കി തീർത്തത്) തലയ്ക്കുമുകളിൽ പൊള്ളയായ ഒരു ആകാശം ചുമന്നുകൊണ്ട് ആകാശത്തിന്റെ അതിരുകൾക്കപ്പുറത്ത് എന്താണ് സംഭവിക്കുന്നതെന്നറിയാതെ പൊട്ടക്കിണറിലെ തവളകളെപ്പോലെ പ്രാദേശികതയുടെ ചെളിക്കുഴിയിലേക്ക് നമ്മൾ ആണ്ടിറങ്ങിപ്പോവുകയാണ്. തങ്ങൾ ഉയർത്തിപ്പിടിക്കുന്ന നിലപാടുതറകൾക്ക് മുകളിൽ മറ്റൊരു മാനവികചിന്തയ്ക്ക് ഒരു തരത്തിലും ഇടം നൽക്കാത്ത വിധത്തിലുള്ള തീവ്രതയാണ് ഫാഷിസത്തിന്റെ മുഖമുദ്ര. ഫാഷിസത്തിന്റെ സമത്വമെന്ന് പറയുന്നത് മേൽത്തട്ടിലെ ഏതാനും വ്യക്തികളിൽമാത്രം ഒതുങ്ങി നിൽക്കുന്ന സമത്വമാണ്.

ഓരോ വ്യക്തിയും താന്താങ്ങളുടെ ലോകത്ത് നഗ്നമായ സ്വേഛാപ്രവർത്തനങ്ങളാവും നടത്തുന്നതെങ്കിലും ഒരു പരമാധികാര പ്രതീകത്തിന്റെ ഭാഗമായി അവർ ഒത്തുചേർന്ന് പ്രവർത്തിക്കുകയാണ്

ചെയ്യുക. ഒരേ സമയം കടുത്ത ഭീകരാവസ്ഥ സൃഷ്ടിച്ചുവിടുകയും രക്ഷകവേഷം ചമയുകയും ചെയ്യുക എന്നത് ഫാഷിസത്തിന്റെ സവിശേഷസ്വഭാവമാണ്. ഉന്മാദം കൊള്ളിക്കുന്ന കണ്ണഞ്ചുന്ന വിപ്ലവപദാവലികൾ ഉപയോഗിച്ച് ജനഹൃദയങ്ങളിൽ അത് പടർന്നുകയറുകയും ചെയ്യും! രണ്ടാം ലോകമഹായുദ്ധത്തിന്റെ അവസാനനാളുകളിൽ കണ്ടതുപോലെ വലിയ പ്രതിസന്ധികളിൽ അകപ്പെട്ട അത് പരസ്പരം ഒറ്റിക്കൊടുക്കുകയും ശിഥിലമാവുകയും ചെയ്യും. നീതിനിർവ്വഹണമടക്കമുള്ള സ്റ്റേറ്റിന്റെ ആഭ്യന്തര സംവിധാനങ്ങളിലേയ്ക്കാണ് ഫാഷിസം ആദ്യമേ കടന്നു കയറുന്നത്.

കമ്മ്യൂണിസത്തെ വികലമായ സാമ്പത്തിക വാദമാക്കിത്തീർത്താലുള്ള ദുരന്തമാണ് ഫാഷിസം. സാമ്പത്തികമായ അർത്ഥത്തിൽ മാത്രമല്ല കമ്മ്യൂണിസം ഔന്നത്യങ്ങൾ തേടുന്നത്; മനുഷ്യർ ഇന്നുവരെ നേടിയ അറിവിന്റെ ഉയരങ്ങളിലെത്തുക എന്നത് കമ്മ്യൂണിസത്തിന്റെ സ്വപ്നമാണ്. മാനവികതയുടെ ഔന്നത്യങ്ങൾ കീഴ്ത്തട്ടിലേയ്ക്ക് ആർജ്ജിച്ചെടുക്കുക എന്നത്, ഭാവിയിലുള്ള വർഗ്ഗരഹിത സമൂഹത്തിന്റെ സൃഷ്ടിയ്ക്ക് ആവശ്യമാണ്. സമന്വയവും സങ്കലനവും സമത്വവുമാണ് കമ്മ്യൂണിസ്റ്റുകാരുടെ ലക്ഷ്യം; സാർവ്വലൗകികതയാണ് കമ്മ്യൂണിസം.

സാമ്പത്തിക വികസനം എന്നത് ബുദ്ധിപരമായ വികസനത്തിന്റെ കൂടിഭാഗമാവണം; മാനുഷികമായതിന്റെ ഭാഗമാവണം. പക്ഷേ– ഫാഷിസം തലതിരിച്ചാകും ചിന്തിക്കുക. ചോദ്യങ്ങളെ അത് പൊറുത്തുതരികയില്ല; വിപ്ലവചിന്തകൾക്ക് ഒരു തരത്തിലുള്ള പ്രവർത്തന സ്വാതന്ത്ര്യവും അത് അനുവദിക്കില്ല.

പാർട്ടിയുടെ മുഴുവൻ നിയന്ത്രണവും കയ്യടക്കുന്ന ഫാഷിസം ഏതാനും ചിലരുടെ ഇഷ്ടാനിഷ്ടങ്ങൾ നടപ്പിലാക്കാനുള്ള ഉപകരണമായി പാർട്ടിയെ കാണുന്നു. ഏത് ക്രൂരകൃത്യങ്ങളും പാർട്ടി ചിഹ്നം കൊണ്ട് പുതപ്പിച്ച് വെള്ള പൂശാൻ കഴിയും എന്നതാണ് ഫാഷിസത്തിന്റെ പ്രത്യേകത. ഭോഗമൂർഛയുടെ സുഖത്തോടെയാണ് വാർത്തകളുടെ കൊടും നുണകൾ സമൂഹമദ്ധ്യത്തിൽ അവർ പ്രചരിപ്പിയ്ക്കുക! നുണകളുടെ അസ്തിത്വം വിശ്വാസയോഗ്യമായി സൃഷ്ടിച്ചെടുക്കുന്നതിനുവേണ്ടി, ഭീകരമായ ഖജനാവുകൊള്ളയിൽ നിന്ന് ജനശ്രദ്ധ വ്യതിചലിപ്പിക്കുന്നതിനുവേണ്ടി, തിരക്കഥയിലെഴുതിവെച്ച ഭീകരസംഭവപരമ്പരകൾ ഫാഷിസം കൃത്രിമമായി സൃഷ്ടിച്ചെടുക്കുകപോലും ചെയ്യും! സംഭവങ്ങൾ നടക്കുന്നതിനുമുൻപേ, വാർത്തകൾ എഴുതി തയ്യാറാക്കിയേക്കും! സ്വന്തം മൃഗീയവാസനകൾ പരിരക്ഷിക്കുക എന്നതിനപ്പുറം ഫാഷിസത്തിന് ഒരു നിലപാടു തറയുണ്ടാവുക അസാദ്ധ്യമാണ്. സദാചാരമൂല്യങ്ങൾക്ക് ഒരു തരത്തിലുള്ള വിലയും ഉണ്ടാവില്ല; എങ്കിലും വലിയ സദാചാരഭാഷ്യം ചമച്ചുകൊണ്ടാവും അത് ശത്രുവിനെ നേരിടുക. പരമാധികാരത്തേക്കാൾ താഴെ ഉള്ള ഒന്നിലും തൃപ്തിപ്പെടാൻ തയ്യാറില്ലാത്ത ഫാഷിസം നിരന്തരമായ പുറന്തള്ളൽകൊണ്ടും ഉന്മൂലനം

കൊണ്ടും എക്കാലത്തേയ്ക്കുമുള്ള അധികാര കുത്തക സ്വന്തമാക്കുകയാണ് ചെയ്യുക! മനുഷ്യവർഗ്ഗത്തിന്റെ മേലുള്ള ആത്യന്തികമായ കുത്തക താൽക്കാലിക ഇടപെടൽ മാത്രമായി അവസാനം അവസാനിക്കുകയേ ഉള്ളൂ.

മനുഷ്യൻ എക്കാലത്തും അസാദ്ധ്യമായതാണ് ചിന്തിച്ചത്. മനുഷ്യവർഗ്ഗത്തിന്റെ മേലുള്ള നാനാതരം ന്യൂനവൽക്കരണം കൊണ്ട് എക്കാലത്തും അധികാരകുത്തക തങ്ങൾക്കായി നിലനിർത്തുക എന്നത് സാദ്ധ്യമല്ലാത്ത ഒരു സ്വപ്നമായിരിക്കും. ഇത്, ഫാഷിസം തിരിച്ചറിയുമ്പോഴേക്കും ചെയ്തുവെച്ച പാതകങ്ങളുടെ കനത്ത തിരിച്ചടികളുടെ നിരന്തരമായ ആഘാതങ്ങളിലേക്ക് അവർ വീണുപോയിട്ടുണ്ടാകും. തങ്ങളിൽ ഏൽപ്പിക്കപ്പെട്ട അപാരമായ അധികാരശക്തിയുടെ താങ്ങാനാവാത്ത ഭാരത്തിൽ സ്വയം വ്യക്തിശോഷണത്തിൽ കലാശിക്കുകയും ആത്മീയശൂന്യതയിലേക്ക് സ്വയം പരിണമിയ്ക്കുകയും ചെയ്യുക എന്നത് ഫാഷിസത്തിന്റെ അനിവാര്യത യാണ്. കൊട്ടികലാശത്തിന്റെ അവസാനം ബാധയൊഴിഞ്ഞുപോക്കിന്റെ നിസ്സഹായതയുടെ തകർച്ചയാണ്!

ചരിത്രനിഷേധത്തിന്റെ ചരിത്രമാണ് ഫാഷിസത്തിന്റെ ശൈലി. അടിമത്വമാണ് സ്വാശ്രയത്തിന്റെ പേരിൽ അത് കൊണ്ടുവരിക. ബോധവൽക്കരണത്തിന്റെ പേരിൽ മസ്തിഷ്ക ശൂന്യതയാണ് അത് സൃഷ്ടിച്ചെടുക്കുക.

ഹിറ്റലറുടെ ഫാഷിസ്റ്റ് ജർമ്മനിയുടെ ചരിത്രപശ്ചാത്തലം ഓർമ്മയുള്ളവർക്ക് ഇപ്പോഴത്തെ ഇന്ത്യനവസ്ഥ അത്യന്തം ജാഗ്രത ആവശ്യപ്പെടുന്ന ഒരു ചരിത്രഘട്ടത്തെയാണ് ഓർമ്മപ്പെടുത്തുന്നത്. വിഘടനസ്വഭാവമുള്ള കൊച്ചുകൊച്ചുപാർട്ടികളുടെ ആധിക്യവും സങ്കുചിതമായ വിലപേശലുംകൊണ്ട് രാജ്യം സംഘർഷഭരിത മായിരിക്കുകയാണ്. അനാവശ്യമായ സ്പർദ്ധയും മത്സരവും രാഷ്ട്രീയമായ അസ്ഥിരതയുമാണ് കൊച്ചുപാർട്ടികളുടെ ആധിക്യങ്ങൾ കൂടാൻ കാരണം. സുരക്ഷാ സംവിധാനങ്ങളിലുള്ള പാളിച്ചകളും വീഴ്ച്ചകളും ഭരണവർഗ്ഗത്തിന്റെ കനത്ത ആലസ്യത്തിന്റെ "പ്രതീകങ്ങൾ" പോലെയാണ്. റോക്കറ്റ് വേഗത്തിൽ കുതിയ്ക്കുന്ന കാലത്തിന്റെ മുന്നിൽ നിയമസംവിധാനങ്ങൾ വെറും നോക്കു കുത്തികളാവുകയാണ്. കൂട്ട് കൂടിയും കൂട്ട് പിരിഞ്ഞും മന്ത്രിസഭകൾ തകർത്തും ജനാധിപത്യത്തിന്റെ അന്തഃസത്തയെ ചോർത്തിക്കളഞ്ഞിരിക്കുകയാണ്. ആഭ്യന്തര സംഘർഷങ്ങൾ മൂർഛിക്കുംതോറും അതിൽ നിന്ന് ആവോളം മുതലെടുപ്പ് നടത്തുക എന്നതാണ് ഫാഷിസത്തിന്റെ ശൈലി; വികസനത്തിന്റെ തട്ടിപ്പുഭാഷ്യം ചമച്ച് "ഖജനാവ് കാലിയാക്കുക" എന്നതാണ് ഫാഷിസത്തിന്റെ രീതി. ഫാഷിസം ഉന്നം വെയ്ക്കുന്നത് ജനമനസ്സുകളുടെ അഗാധമായ മറവിയാണ്. നിരന്തരമായ ആഘാതങ്ങളിലൂടെ ജനഹൃദയങ്ങൾ കടന്നുപോകുമ്പോൾ, ചരിത്രം തന്നെ വലിയൊരു കടങ്കഥയായി മാറുമ്പോൾ, മനുഷ്യസമൂഹങ്ങൾ അഗാധമായ മറവിയിൽ അമരും. ആവശ്യം കഴിഞ്ഞാൽ വലിച്ചെറിയുന്ന കുപ്പിയും പാട്ടയും

പോലെയാണ് ഫാഷിസ്റ്റുകൾ മനുഷ്യരെ ചപ്പിക്കുടിച്ച് വലിച്ചെറിയുന്നത്. മാതൃകാസ്ഥാനമുള്ള മഹാത്മാക്കളെ ഫാഷിസം സ്വന്തം മുഖം മിനുക്കുന്നതിനുവേണ്ടിയാണ് തങ്ങളുടെ കൂട്ടത്തിൽ സ്വീകരിച്ചിരുത്തുക. അയാളുടെ ഉപയോഗം കഴിഞ്ഞാൽ അതിന്റെ മുഴുവൻ ഗുണപരതയും പാർട്ടിയാണ് സ്വന്തമാക്കുക. (ഗൗരിയമ്മയേയും എം. എൻ. വിജയനേയും പുറത്താക്കിയ കമ്മ്യൂണിസ്റ്റ് പാർട്ടിയെ ഓർമ്മിക്കുക)

ഫാഷിസത്തിന്റെ വികൃതമുഖത്തെ വെള്ളപൂശുന്നതിനുവേണ്ടി നിരപരാധികളും സൽസ്വഭാവികളുമായ നല്ല മനുഷ്യരുടെ പ്രതിഛായകൾ പോലും നിഷ്ക്കരുണം തകർക്കപ്പെടുന്നു! അന്യരുടെ നല്ല പ്രതിഛായ കളിലേക്ക് ഫാഷിസം കാറിത്തുപ്പുന്നു! നീതിയ്ക്കുവേണ്ടി നിലവിളിയ്ക്കുന്ന വന്റെ വായിലേയ്ക്ക് എരിത്തീയ്യൊഴിച്ചുകൊടുക്കുന്നു!

നിത്യാനിത്യങ്ങളെക്കുറിച്ച് വിവേകവിചാരം ചെയ്ത്, തെറ്റുകൾ തിരുത്തിമുന്നേറുക എന്നത് ഫാഷിസത്തിന്റെ നീതിനിർവ്വഹണത്തിന്റെ ഭാഗമല്ല; "തെറ്റുകൾ തിരുത്തുന്നു" എന്നത് ഫാഷിസത്തിന്റെ കപടമായ ഒരു നാട്യം മാത്രമേ ആകൂ. തങ്ങൾ സൃഷ്ടിക്കുന്ന വാർത്തകളാണ് യഥാർത്ഥ വസ്തുതകളെന്ന് ഫാഷിസം ശഠിച്ചുകൊണ്ടിരിക്കും; നേരിനെ എപ്പോഴും ഭയന്നുകൊണ്ടിരിക്കും. ജനഹൃദയങ്ങളിൽ വലിയ സ്വാധീനമുണ്ടാ ക്കുന്നതരത്തിലാണ് വ്യവസ്ഥാപിത ചിഹ്നങ്ങൾ പാർട്ടി ഉപയോഗി യ്ക്കുകയും കയ്യടക്കുകയും ചെയ്യുക! മാധ്യമങ്ങളുടെ ആവിഷ്ക്കാര സ്വാതന്ത്ര്യങ്ങളുടെ കടയ്ക്കൽ ഫാസിഷം മൂർച്ചയുള്ള ഒരു കഴുത്തറപ്പൻ കത്തിയാണ്. ജർമ്മനിയിൽ ഗീബൽസ് ചെയ്തതുപോലെ ഫാഷിസ ത്തിന്റെ ഏകവീക്ഷണം മാത്രമായിരിക്കും ശരിയെന്ന് ശഠിച്ചാൽ എന്തായി രിക്കും നമ്മുടെ നാടിന്റെ അവസ്ഥ?

ജനാധിപത്യത്തിന്റെ മറപിടിച്ചു നടക്കുന്ന ഇന്ത്യയിലെ ഫാഷിസ്റ്റ് പാർട്ടികളെ വായനക്കാർ തിരിച്ചറിഞ്ഞു കാണുമല്ലോ!

---



---

ലേഖനം

# ഗാന്ധിസവും ഹ്യൂമനിസവും

എം.എൻ. റോയ്

എന്താണ് ഗാന്ധിജിയുടെ പാഠങ്ങളും പുതിയ ഹ്യൂമനിസവും തമ്മിലുള്ള വിത്യാസങ്ങൾ? ഞാൻ എല്ലാക്കാലവും ഗാന്ധിസത്തിന്റെ വിമർശകനായിരുന്നു. മനുഷ്യരാശിയുടെ ഏകപ്രതീക്ഷ ഗാന്ധിസമാണെന്ന അവകാശവാദത്തിലും ഞാൻ തികഞ്ഞ സംശയാലുവായിരുന്നു. എന്റെ അഭിപ്രായം തെറ്റാണെന്ന് ഞാൻ കരുതുന്നില്ല. എന്നാൽ, ഇപ്പോഴും മഹാത്മാവിന് സ്വന്തം പാലകപുണ്യവാളനായി (Patron Saint) പ്രഖ്യാപിക്കുന്ന വിജയോന്മത്തമായ ദേശീയവാദത്തിന്റെ പ്രവർത്തികളിൽ നിന്ന് ഗാന്ധിസത്തെ വേർതിരിച്ചു കാണാൻ വിഫലശ്രമം നടത്തുന്നവരോട് എനിക്ക് ശക്തമായ സഹതാപമേയുള്ളു. ഇതിൽ നിന്ന് ഞാൻ ഗാന്ധിസത്തിൽ ഹ്യൂമനിസം കണ്ടെത്തുകയല്ല, സ്വന്തം വിശ്വാസ പ്രമാണങ്ങളിൽ ഊന്നിനില്ക്കാനുള്ള ശ്രമത്തിൽ ഒരാളുടെ നിലപാടിനോടുള്ള സഹതാപമാണത്.

ധർമ്മിഷ്ഠനെന്ന (Moralist) മഹാത്മാവിന്റെ ഹ്യൂമനിസ്റ്റ് താല്പര്യം സ്വീകാര്യമാണ്. ആ നിലയ്ക്ക് അദ്ദേഹം എന്റെ അഭിവാദനം അർഹിക്കുന്നു. എന്നാൽ, അദ്ദേഹം ഹ്യൂമനിസ്റ്റെന്നതിനേക്കാൾ ഒരു ഹ്യൂമാനിറ്റേറിയൻ (ലോകോപകാരി) ആയിരുന്നു. എല്ലാ മനുഷ്യരോടും നീതികാണിക്കുക എന്ന പ്രവണത ശ്ലാഘനീയം തന്നെ, എന്നാൽ അത് മനുഷ്യരിൽ ഉന്നതമൂല്യങ്ങൾ സ്ഥിതിചെയ്യുന്നു എന്ന അർത്ഥമായിക്കൊള്ളണമെന്നില്ല. മഹാത്മാവ്, മനുഷ്യൻ സ്വയം ഒരു ലക്ഷ്യ (End) മാണെന്നു വിശ്വസിക്കുന്നില്ല. പ്രത്യുത ദൈവാഭിലാഷത്തിന്റെ പ്രയോക്താവായ ഒരു മാർഗ്ഗമായി (Means) മാത്രം പരിഗണിക്കുന്നു. ഇത് ഒരു പാവനമായ ജീവിത വീക്ഷണമാവാമെങ്കിലും മനുഷ്യനെ സ്വതന്ത്രനും സൃഷ്ടിന്മുഖതയുടെ പരമാധികാരിയുമായി അംഗീകരിക്കുന്നില്ല. അതിനാൽ അത് ഹ്യൂമനിസമല്ല. മാത്രമല്ല, ഒരു അമാനുഷശക്തിയുടെ ഇച്ഛയ്ക്കു കീഴ്പ്പെടുകയെന്ന ഈ മനോഭാവത്തിൽ, ഒരാൾ സ്വതന്ത്ര്യമനുഷ്യൻ എന്ന നിലയിൽ ചെയ്യാൻ തയ്യാറാകാത്ത കാര്യങ്ങൾ ചെയ്ത് അതിന് ന്യായീകരണം കണ്ടെത്തിയേക്കാം.

തന്റെ അവസാന നാളുകളിൽ സത്യത്തിൽ നിന്നും അഹിംസയിൽ നിന്നും വ്യതിചലിച്ചതിൽ കടുത്ത ദുഃഖം അനുഭവിച്ചിരുന്നതായി കാണാം. പരാശക്തിക്ക് സ്വയം സമർപ്പിക്കുക എന്ന ഉദാത്തമായ മനോഭാവം, തന്റെ സ്വന്തം കർമ്മങ്ങളുടെ ഉത്തരവാദിത്വത്തിൽ നിന്ന് ഒഴിയാൻ അദ്ദേഹത്തെ സഹായിച്ചു. ഹ്യൂമനിസത്തിൽ അത്തരം ഒഴിവുകഴിവുകൾക്ക് സ്ഥാനമില്ല; മനുഷ്യൻ തന്നെയാണ് തന്റെ കർമ്മങ്ങൾക്ക് ഉത്തരവാദിയെന്ന് കരുതുന്നു. തൽഫലമായി തെരഞ്ഞെടുത്ത നേർവഴി തെറ്റാതിരിക്കാനുള്ള കാര്യങ്ങൾ വലിയൊരളവിൽ ഉറപ്പു വരുത്തുകയും ചെയ്യുന്നു. ഹ്യൂമനിസം സ്വാതന്ത്ര്യം അവകാശപ്പെടുന്നു; ഉത്തര

വാദിത്വം ഏറ്റെടുക്കുന്നതിലൂടെ അതിന് അർഹമാവുകയും ചെയ്യുന്നു. ഗാന്ധിയൻ ജീവിത വീക്ഷണം മനുഷ്യന്റെ തീരുമാനമെടുക്കാനുള്ള സ്വാതന്ത്ര്യത്തെ അടിയറ വെയ്ക്കുന്നതിനു പകരമായി ഉത്തര വാദിത്വത്തിൽ നിന്നുള്ള സ്വാതന്ത്ര്യം വാഗ്ദാനം ചെയ്യുന്നു.

(1948 ഡിസംബർ മദ്ധ്യത്തിൽ ഗാന്ധിജി സഹപ്രവർത്തകരുമായി ചർച്ച നടത്തിയിരുന്നു. അത് 'Gandhiji's Last Discussion with fellow workers' എന്ന പേരിൽ പ്യാരേലാൽ പ്രസിദ്ധീകരിച്ചിരുന്നു. അതിൽ, നാം ബ്രിട്ടീഷ് ഭരണത്തിനെതിരായി അഹിംസയുടെ പേരിൽ ചെയ്തതൊന്നും യഥാർത്ഥത്തിൽ അഹിംസയായിരുന്നില്ലെന്നും, ദൈവം അദ്ദേഹത്തിന്റെ മഹത്തായ ലക്ഷ്യപൂർത്തീകരണത്തിനായി തന്നെ കണ്ണുകെട്ടി ഉപയോഗിക്കുകയായിരുന്നുവെന്നും പറയുകയുണ്ടായി. ഇത്തരം പരാമർശങ്ങളെ അടിസ്ഥാനപ്പെടുത്തി 1947 മാർച്ച് 27 ന് Independent India യിൽ റോയ് എഴുതിയ ലേഖനത്തിന്റെ ചില പ്രസക്തഭാഗങ്ങൾ. (സമ്പാദകൻ: എൻ. ദാമോദരൻ)

കാഴ്ച / കാഴ്ചപ്പാട്

## ഓ..

സുകേതു

ഫസ്റ്റ് ബെൽ അടിച്ചു. ഞാനിന്ന് ലേശം വൈകിപ്പോയി. നടത്തം ഓട്ടത്തിന്റെ മട്ടിലാക്കി. അപ്പോൾ തൊട്ടുപിറകെ രണ്ടു കൊച്ചു കുട്ടികളുമുണ്ട്. അഞ്ചിലോ, ആറിലോ, ആയിരിക്കും. അതിലൊരുത്തൻ മറ്റൊരുവനോട്: "എടാ... ഒന്ന് സ്പീഡിലാക്ക്, ബെല്ലടിച്ചു" അത്കേട്ട് മറ്റവൻ: "ഓ... അതവ്ടെ അടിക്കട്ടെ". മണിയടിക്കുമ്പോൾ ഞെട്ടിപ്പോകുന്ന കുട്ടികളൊന്നും ഇന്നില്ല. പുതിയ തലമുറയ്ക്ക് എല്ലാം നിസ്സാരമാണ്.

ഓ; അതിനിപ്പം എന്ത്? ഓ; അതായിപ്പോ വെല്ല്യകാര്യം..?

ഓ... പോവാമ്പറ...

● എങ്കിലും ഭയഭക്തി ബഹുമാനമുള്ള –അറിയാതെ ചവിട്ടിപ്പോയാൽ തൊട്ടുനെറ്റിയിൽ വെക്കുന്ന – മുതിർന്നവരെ കാണുമ്പം എഴുന്നേറ്റ് സീറ്റുകൊടുക്കുന്ന – എവിടെ കണ്ടാലും ഓടിവന്ന് കുശലം ചോദിക്കുന്ന കുട്ടികളും ചെറിയൊരു ശതമാനമാണെങ്കിൽക്കൂടി ഇവിടെയുണ്ട്. മഴവെള്ളപ്പാച്ചിലിനിടയിൽനിന്നും അത്ഭുതകരമാംവിധം കരപറ്റിയ ചില ജീവിതങ്ങളുണ്ടാകും. അത്തരം ഒഴുക്കിൽ പെട്ടു പോകാത്ത – ഒറ്റപ്പെട്ടവരെയാണ് എനിക്കേറെയിഷ്ടം. അവരിൽ മനുഷ്യാംശം കൂടും.

● എഞ്ചിനീയറായും ഡോക്ടറായും മാറിയവനേക്കാളും ഡ്രൈവറായും കണ്ടക്ടറായും പനകേറ്റക്കാരനായും ഹോട്ടൽ പണിക്കാരനുമായൊക്കെ ജീവിച്ചു പോകുന്നവരിൽ നിന്നാണ് മനസ്സ് കിട്ടുക. ഇത്തരക്കാർ ക്ലാസ്സിലെപ്പോഴും പിൻബഞ്ചിലായിരിക്കും. പക്ഷേ ജീവിതത്തിൽ മുൻനിരയിൽ ഇവരെ ഉണ്ടാകു.

മാഷേ, സുഖമാണോ? ന്ന് ചോദിക്കുന്ന, മടിക്കെട്ടഴിച്ച് ബഹുമാനിക്കുന്ന കണ്ടമുത്തന്റേയും, ആറുച്ചാമിയുടേയും മക്കളാണിവർ. കമ്പ്യൂട്ടർ പഠിച്ചവനൊന്നും കണ്ടഭാവം നടിക്കില്ല.

●

ഇനിയെന്ത് നാടുനന്നാക്കാൻ? ഇത്രയൊക്കെപ്പോരെ?
ഇതുതന്നെ ഒരുപാട് ജാസ്തിയാ. മേല്പോട്ട് നോക്കൂ:
സമാധാനത്തിന്റെ വെള്ളരിപ്ലാസ്റ്റിക്ക്കൂടുകൾ അനന്തവിഹായസ്സിൽ നിർബാധം വിഹരിക്കുന്നത് കാണുന്നില്ലേ? അതിന്റെ ആന്ദോളനം കണ്ട് പരുന്തുപ്പോലും ലജ്ജിച്ച് ചിറകൊതുക്കിപ്പോകുന്നു.
താഴോട്ട് നോക്കൂ:
ഇറച്ചിക്കോഴിയുടെ പപ്പുംപൂടയും കൊടൽമാലയും കുന്നുകുന്നായി കിടപ്പതും കാൺമതില്ലേ? ഓടയിലിപ്പം ഒഴുക്കല്ല.
അടിഞ്ഞുകുടുന്നത് കുപ്പിക്കൂട്ടം, ബിസ്‌ലേരിക്കൂട്ടം.
ഹേ., മലയാളം വാദ്ധ്യാരെ, നരകവർണ്ണനയ്ക്ക് മറ്റെങ്ങ്കിട്ടും ഇതിലും നല്ല ഉദാഹരണം. പഠിപ്പിച്ചുകൊടുക്ക് മാഷേ,
സ്വന്തം കാൽക്കീഴിലെ വൃത്തികേട് കണ്ട് – പ്രോജക്ടോ, സെമിനാറോ, എന്ത് കുന്തോ – തയ്യാറാക്കട്ടെ, കമ്പ്യൂട്ടർ കിടാങ്ങൾ.

● ഇനി നമുക്ക് മാതൃഭാഷയ്ക്കല്ല, ബലാത്സംഗത്തിനും, മാനഭംഗത്തിനുമാണ് ഒരു സർവ്വകലാശാല തുറക്കേണ്ടതെന്ന് ഇരുപക്ഷവും ഒറ്റത്തൊണ്ടയോടെ കാറി. പക്ഷേ അതിൽത്തന്നെ ബിരുദ ബിരുദാനന്തരത്തോടെ ഗവേഷണ വിഭാഗം തുറന്നു പ്രവർത്തിക്കണമെന്നും ഒരു പെൺഭ്രൂണത്തെ എപ്രകാരമെല്ലാം മാനഭംഗം ചെയ്യാം എന്ന വിഷയത്തെ മുൻനിർത്തി കൂലംകഷമായി ചിന്തിക്കണമെന്നും, അത്തരത്തിൽ ചിന്തിച്ച്, ഉന്നത വിജയം കൈവരിക്കുന്നവരെ മാനഭംഗശ്രീ (കുടുംബശ്രീ., കർഷകശ്രീ., എന്നൊക്കെ പറയുന്നില്ലേ?) നൽകി ആദരിക്കണമെന്നും., ന്യൂസിലൂടേയും., ഫ്ളാഷ് ന്യൂസിലൂടേയും നിരന്തരം കൊണ്ടാടണമെന്നും അഭിപ്രായമുണ്ടായി. ഉശിരും ഉണർവുമുള്ള അഭിപ്രായങ്ങൾ ഉരുത്തിരിയുമ്പോൾ ഞങ്ങൾ കക്ഷിയും, രാഷ്ട്രീയവും മറന്നുപോകും. പിന്നെ ഇടതില്ല, വലതില്ല, തെക്കും വടക്കുമില്ല. ഇത്തിരിമുമ്പ് ഇളിച്ചുകാട്ടിയവരെല്ലാം കോമ്പലൊളുപ്പിച്ച് ശിശുസഹജ–സുസ്മേരിതരാക്കും. തോളോടുതോൾ ചേർന്ന്, നേഴ്സറിക്കുട്ടികളെപ്പോലെ പുതിയൊരു ആക്ഷൻസോംഗിന് കച്ചമുറുക്കും. കാരണം മലയാളിപൗരുഷം ജൃംഭിക്കുന്നുകുട്ടാ.; ജൃംഭിക്കുന്നു.

●

പരസ്യക്കാർ എവിടെയൊക്കെയാണിപ്പോൾ
സ്വർണ്ണനാണ്യങ്ങൾ പൂഴ്ത്തിവെച്ചിരിക്കുന്നത്..
ബിസ്ക്കറ്റിലും സോപ്പിലും ചായപ്പൊടിയിലും
ഏറ്റവും പുതിയൊരു പരസ്യം കണ്ടില്ലേ?
മാതൃഭൂമിപ്പത്രം വായിക്കാനുള്ളതല്ല,
ചുരിട്ടിപ്പിടിച്ച് കുലുക്കി നോക്കു–
ഇക്കണക്കിന് സൂപ്പർസ്റ്റാറുകൾ തൂറുന്നത് ഹേമദണ്ഡുകളാണെന്ന് ഇവർ പരസ്യപ്പെടുത്തിക്കളയും.
അത് രണ്ടുകൈയും നീട്ടി വാങ്ങാൻ, നമ്മളിങ്ങനെ–യാതൊരു ഉളുപ്പും മാനവുമില്ലാതെ മഴയത്തും, വെയിലത്തും, മഞ്ഞത്തും, ക്യൂമുറിയാതെ..

വീണ്ടെടുക്കൽ–കവിത

# സുദർശനം

ഗ്രന്ഥകർത്താ: എസ്.എം.ഡി.

രാഗം–കാപ്പി–താളം–ആദി
വാതനയാകുത എന്ന വർണ്ണമട്ട്

ഹിന്ദുമതസ്ഥനാണെന്നുള്ള
ഹേതുവാൽ
ചന്തക്കേടായി ഭവിച്ചിടുന്നു.
ഹിന്ദുമതസ്ഥനാണെന്നു നീ
ചൊല്ലുന്നോ?
ഹിന്ദുവല്ലെന്നു ഞാൻ കാട്ടിത്തരാം.
ഹിന്ദുമതമല്ല "ഉന്തു" മതമാണു
ഹിന്ദുമതത്തെ ത്യജിച്ചീടുവിൻ.
ഹിന്ദുവല്ലെന്നുള്ള കാരണമെന്തെന്നു
ചിന്തിച്ചുനോക്കുവിനീഴവരെ!
ആധാരമില്ലാത്ത ഹിന്തുമതത്തിങ്കൽ
ആധേയമുണ്ടാകാൻ ന്യായമുണ്ടോ ?
വേണ്ടാത്തഭിമാനം കൊണ്ടവർ
ന്നിങ്ങളെ
തീണ്ടലെന്നോതിയകറ്റിടുന്നു.
അങ്ങിനെയുള്ളൊരു പൈശാച
വൃത്തിയെ
ചണ്ടാതിമാരെ കളഞ്ഞീടുവിൻ.
വിശ്വാസമില്ലാത്ത ഹിന്ദുമതത്തിലൊ
വിശ്വസിച്ചീടുന്നു ഹന്തകഷ്ടം!
കാരുണ്യമില്ലാത്ത ഹിന്ദുമതത്തിലൊ
ചേരുന്നു ഹാ! കഷ്ടമെന്തുന്യായം.
എന്തു മഹാപാപം ചെയ്തിതൊ
നിങ്ങളും
ഹിന്ദുമതത്തിലകപ്പെടുവാൻ.
സംഗതി വന്നല്ലൊ നിങ്ങൾക്കു
ദൈവമെ
ഭംഗംകൂടാതെ കണ്ടീഴവരെ!
എന്തിനാണിത്തരം സാമ്യത
ചൊല്ലുന്നു
സന്തതം നിങ്ങടെ ക്ഷേമത്തിനു.
ഇത്രയും ചൊല്ലിയധിക്ഷേപിക്കുന്നതു
അത്രയും നിങ്ങടെ നന്മക്കായി.
കൊണ്ടിതാചൊല്ലുന്നു വേദന
കൊണ്ടഹൊ
കണ്ടവരാശിസ്സു നൽകുമല്ലൊ.
മോഹാന്ധകാരത്തിൽ
നിദ്രചെയ്യുന്നൊരെ
സാഹസത്തോടെയുണർത്തീടുവാൻ
എന്നെനിയോഗിച്ചു ഗുരുവരൻതന്റെ
ഉന്നതിപ്രാപിച്ച ആത്മബോധം
കൊണ്ടല്ലയോ
ഞാൻ ഉദ്യോഗിച്ചീടുന്നിതു
കണ്ടവർ വാക്കിനെ
കേൾക്കുവേണ്ടാം.

## മധുകാണ്ഡപ്രാരംഭം

രാഗം–കീരവാണി – താളം–ഏകം.
ആടും പാമ്പെ ഓടി വാ വാ എന്ന വർണ്ണമട്ട

കള്ളുകുടിച്ചീടിലുള്ള ദോഷങ്ങളെ
വെള്ളയിൽ ചൊല്ലിടാം സോദരരെ,
നാശകരങ്ങളായുള്ള പരിഷ്കാരം
കാശിന്നുപോലും വിലപിടിക്കാ.
ഉള്ളിലൊന്നുവെച്ചുള്ളതുചൊല്ലാതെ
ഭള്ളുകൊണ്ടല്ലയോ കാലക്ഷേപം.
കള്ളുകുടിച്ചു മുറുകീട്ടുബാല്യക്കാർ
തൊള്ളപിളർന്നു നടന്നീടുന്നു.
കള്ളുകുടിച്ചു നടക്കുന്ന കൂട്ടക്കാർ
കൊള്ളില്ല തൊള്ളതുറന്നു മിണ്ടാൻ.
കള്ളുകുടിച്ചുനടക്കുമ്പോൾ
വല്ലതും
ഉള്ളിൽ മദംകൊണ്ടു ചൊല്ലുമെല്ലാം.
കള്ളുകുടിയന്മാർ ഭാര്യയെ
വില്ക്കുന്നു
കള്ളിനുമേലുണ്ടൊ പിന്നെ ദൈവം!
കള്ളുകുടിയന്മാർ ചോരക്കുല ചെയ്യാൻ
എള്ളോളം മടിക്കുന്നില്ലതാനും.
കള്ളുകുടിക്കുമ്പോൾ ബുദ്ധി
നശിക്കുന്നു
കള്ളത്തരങ്ങളും ചെയ്തിടുന്നു.
ഡിഗ്രികയറ്റുക കാരണംകൊണ്ടല്ലെ
അഗ്രമെന്നുള്ളൊരു സ്ഥാനംവിട്ട്

ഭാര്യയെ മാതാവെപ്പോലെഗണിച്ചിട്ടു
കാര്യമില്ലെങ്കിലും ചൊല്ലുമല്ലോ.

**രാഗം-ബിഹാക്ക് - താളം-ആദി.**

**ബടുവായി കുന്തള എന്ന വർണ്ണമട്ട്**

മാതാപിതാക്കളെത്തല്ലിയൊതുക്കീട്ടു
ചാതുര്യത്തോടവർ പേശുമല്ലോ.
പാതയിൽക്കൂടെ നടക്കുവാൻ
പാടുണ്ടോ
പാതകരെക്കൊണ്ടു ബുദ്ധിമുട്ടി.
പാതയിൽക്കൂടെ നടക്കണെ
മെന്നാകിൽ
കാതുകൾ കാർക്കിട്ടു മൂടവേണം.
ദുസ്സഹമായുള്ളവാക്കുകൾ
കേൾക്കുമ്പോൾ
ഏസ്സുവെച്ചീടുവാനാർക്കുതോന്നും.
വല്ലതുംചൊല്ലിയാൽ തല്ലുകൾ
കൊള്ളുമെ
ചൊല്ലുവാനെല്ലാരും സൂക്ഷിക്കണെ.
കമ്പനിയായിട്ടു ചേർന്നിട്ടു
ബാല്യക്കാർ
അമ്പമ്പോകള്ളുകുടിച്ചിടുന്നു.
കള്ളുകുടിച്ചു നശിച്ചു കണ്ടിട്ടില്ലെ
കള്ളമെല്ലല്ലൊ ഞാൻ ചൊല്ലുന്നത്
നാശഹേതുക്കളായുള്ളൊരു
വസ്തുക്കൾ
കാശുകൊടുത്തു ഭുജിച്ചീടൊല്ലെ.
കാശുകൊടുത്തു ഭുജിച്ചീടുന്നാകിലൊ
നാശങ്ങൾവന്നു ഭവിക്കുമല്ലോ.
ഒന്നാമതാകും നീ മധുവെ കുടിക്കും
പിന്നെയൊ മധു നിന്നെക്കുടിക്കും.
കള്ളുകുടിപ്പാനുള്ളാഗ്രഹം
കൊണ്ടല്ലൊ
കള്ളുക്കടകളെ ഏല്ക്കുന്നിതു.
ലേലത്തിൽ കൊള്ളുവാൻ
ചെല്ലുന്ന നേരത്തു
ലേലവിലകളെ കേറ്റീടുന്നു.
ആറുരൂപായെന്നു ലേലം
വിളിക്കുമ്പോൾ
നൂറുരൂപായെന്നു ചൊല്ലീടുന്നു.
ഡിഗ്രികയറ്റീട്ടു ലേലത്തിലേല്ക്കുമ്പോൾ
അത്യാജനെന്നുമെ ഓർക്കുന്നീല.

അങ്ങിനെ ലേലത്തിൽ കൊണ്ടിട്ടു
ഷാപ്പുകൾ
തിങ്ങിയമോദേന വന്നീടുന്നു.
വിവരമില്ലാതെ ഷാപ്പുകളേറ്റിട്ടു
വിവരക്കേടാക്കി തീർക്കുന്നതെല്ലാം.
നഷ്ടത്തിലേറ്റുള്ള ഷാപ്പുകൾ
പിന്നെയൊ
കഷ്ടത്തിലാക്കുന്നു മദ്യപരെ.

**രാഗം-കല്യാണി - താളം - രൂപകം**

**ഭാവന മതുരാനിലയെ എന്ന മട്ട്.**

മുദ്രവെച്ചീടാത്ത താലങ്ങൾ
ചെത്തീട്ടു
മുദ്രക്കാർ ചെന്നു പിടിച്ചീടുന്നു.
കൊണ്ടുപോകുന്നല്ലൊ
ടാണാവിൽ വെക്കുവാൻ
കണ്ടീടുന്നവരും നില്ക്കത്തന്നെ.
മുപ്പതുരൂപാ പിഴയെന്നു
ചൊല്ലുമ്പോൾ
മുപ്പരുണ്ടല്ലൊ പിഴയടപ്പാൻ.
ഇങ്ങിനെ നഷ്ടങ്ങൾ വന്നു
ഭവിക്കുന്നു
അങ്ങിനെയുള്ളൊരുദുഷ്കർമ്മത്താൽ.
നഷ്ടങ്ങൾ തീർക്കുവാൻ ഷാപ്പുകാർ
മിക്കതും
കഷ്ടങ്ങൾ ചെയ്യിപ്പു പെണ്ണുങ്ങളെ.
ഇങ്ങിനെ ബുദ്ധിക്കെട്ടുള്ള
പ്രവൃത്തിയാൽ
പൊങ്ങിയ സങ്കടെയാവുന്നല്ലാ.
ഇങ്ങിനെയുള്ളൊരു മണ്ടന്മാരെ
പ്പോലെ
എങ്ങാനും ബ്രഹ്മാവു സൃഷ്ടിച്ചിതൊ?
കള്ളുകുടിക്കുന്ന ഷാപ്പുകാരൻകഥ
കോള്ളില്ലകേൾപ്പാനും മാന്യന്മാർക്കു.

**രാഗം-ചെഞ്ചുരുട്ടി - താളം -ധ്രുവരൂപകം**

**ഭൂമി മെച്ചിടും എന്ന വർണ്ണമട്ട്**

എന്നാലും ചൊല്ലീടാം
ഷാപ്പുകാരൻ കഥ
നന്നായിട്ടൊന്നങ്ങു കേട്ടുകൊൾവിൻ.
ഷാപ്പുകളിൽ കള്ളു വില്ക്കേണ
മെങ്കിലൊ

കാപ്പിട്ട പെണ്ണുങ്ങൾ നിന്നീടേണം.
അതുകൊണ്ടു ഷാപ്പുകാർ
മിക്കതുമങ്ങു
പതിവായിട്ടങ്ങു വെച്ചീടുന്നു.
പെണ്ണുങ്ങളെകള്ളു വില്ക്കുവാ
നാക്കീട്ടു
പൊണ്ണന്മാരായുള്ള ആണുങ്ങള്
കള്ളുകുടിച്ചു
മുറുകീട്ടു ആണുങ്ങൾ
കള്ളന്റെ മട്ടിൽ കിടന്നീടുന്നു.
പെണ്ണുങ്ങളെക്കണ്ടു മോഹിച്ചു
ആണുങ്ങൾ
കണ്ണിൽ തിമിരം നിറഞ്ഞുംകൊണ്ടും
ചെല്ലുന്നല്ലൊ ഷാപ്പിൽ കള്ളുകുടിപ്പാനും
ചെല്ലുകയില്ലല്ലൊ ആപ്തവാക്യം.
ഷാപ്പുകളിൽ കള്ളു വില്ക്കുവാൻ
പെണ്ണുങ്ങൾ
കാപ്പുകളിട്ടിട്ടു നിന്നിടുന്നു.
റൗക്കകളിട്ടിട്ടു നില്ക്കുന്നിതു ചിലർ
ജാക്കറ്റുകളങ്കിയിട്ടുടുന്നു.
ഇതുകണ്ടു ബാല്യക്കാർ
കള്ളുകുടിപ്പാൻ
പതിവായിച്ചെല്ലുന്നു ഷാപ്പുകളിൽ.

**രാഗം – കാംബൊദി – താളം – രൂപകം**
**ചൂതും വാതും എന്ന വർണ്ണമട്ട്**

ഷാപ്പുകളിൽ മുഖ്യം 'രാമന്റെ'
ഷാപ്പലൊ
കാപ്പകളും മറ്റു ഗ്ലാസ്സുകളും
ബഞ്ചുകസേലകളെന്നിവയുണ്ടല്ലൊ
ചഞ്ചലംകൂടാതെ ചെന്നിരിപ്പാൻ.
ഇഷ്ടു ചാപ്സെന്ന
മാംസങ്ങളെക്കെയും
ഇഷ്ടംപോൽ നിരക്കെ വെച്ചീടുണ്ടു.
രാമന്റെ ഭാര്യയാം 'കണ്ണ' എന്ന
പെണ്ണ്
കാമന്റെ ഭാര്യയോയെന്നുതോന്നും.
കണ്ടാലുംനല്ലൊരു സുന്ദരിയാമവൾ
തണ്ടാരിൽമാതിന്നു ലജ്ജനൽകും
കാപ്പിട്ടകണ്ണയും കണ്ണുമെഴുതീട്ടു
സോപ്പിട്ടുതേച്ചു മിനുക്കികൊണ്ടു
സ്നാനവും ചെയ്തിട്ടു
ഈറനൊടുംകൂടെ
കാനകമയിലാൾ കണ്ണമോദാൽ
കാർകൂന്തലെപ്പിന്നിൽ
കോതിമുടിഞ്ഞിട്ടു
കാർകൊണ്ടുവേണിയാൾ
കണ്ണപിന്നെ,
മല്ലികമുല്ല ജമന്തി കുസുമങ്ങൾ
നല്ലപോൽകൂന്തലിൽ ചൂടിക്കൊണ്ടു
ഫാലത്തിൽതിലകം
കസ്തൂരിയാൽതൊട്ട
പാലോലുംമൊഴിയാൾ കണ്ണമെല്ലെ.

**രാഗം–ബിഹാക്കു – താളം – രൂപകം**
**നമ്മിമുഹന്മത മുസ്തബന്മനു എന്ന മട്ട്**

കമ്മലും മാട്ടിയുമിട്ടാനല്ലൊ കണ്ണ
കാമിനിമണിയവൾ ഇമ്പത്തോടെ.
ഉള്ളിൽ ബനിയനും മേലെ ജാക്കറ്റിട്ടു
ഉള്ളംതെളിവോടെ കണ്ണപ്പെണ്ണു.
സാരിയുടുത്തിട്ടു പാദസരമിട്ടു
സാരസലോചന നല്ലപോലെ.
കണ്ഠത്തിൽഹാരങ്ങൾ അഡ്ഢിക
ചെയിനും
കണ്ഠിതംവിനാ അണിഞ്ഞും
കൊണ്ടു.
രത്നങ്ങൾവെച്ചുള്ള അംഗുലീയമിട്ടു
രത്നാംഗിയാമവൾ ഇമ്പത്തോടെ.
ആപ്പീസ്സിൽനിന്നും പുറത്തുവന്നു
നിന്നാൾ
സാപ്പാടുയെല്ലാം കഴിഞ്ഞശേഷം,
പുഞ്ചിരിക്കൊഞ്ചലും ചാന്തും
കുറികളും
നെഞ്ചകത്തയ്യൊ നിനച്ചീടുകിൽ
കാമന്റെബാണങ്ങളേറ്റുതളർന്നുപോം
രാമന്റെ ഭാര്യയെ കണ്ടുടനെ.
ഷാപ്പിൽനില്ക്കുന്നവർ കാണുന്നവർ
പിന്നെ
സാപ്പാടുവേണ്ടന്നുവെക്കുമവർ
കള്ളുകുടിപ്പാനും ചെന്നല്ലൊ
ചാന്തുവും
കൊള്ളില്ല ചന്തുവിനെ
ക്കൊണ്ടുവീട്ടിൽ

രാമന്റെഷാപ്പിലും കള്ളുകുടിപ്പാനും
കേമത്തോടെചെന്നുമൂപ്പൻ.

രാഗം – ഭൈരവി – താളം – ആദി
മലടിവയറ്റിൽ മകൻപോലെഎന്നമട്ട്

കള്ളുകൊണ്ടാകണ്ണെ നല്ലോരു
കുപ്പിയിൽ
കള്ളിന്നുനല്ലൊരു കൂട്ടാനോടും.
അതുകേട്ടുകണ്ണയും നല്ലൊരുകുപ്പി
മതിതെളിവോടും കള്ളുങ്കൊണ്ട്.
വന്നുനില്ക്കുന്നതു ആടികുഴഞ്ഞിട്ടു
ചെന്നുകാണുമ്പോൾ മയങ്ങുമെല്ലാം.
കളിയാട്ടങ്ങളെ കണ്ടപ്പോൾ
ചന്തുവും
വെള്ളയിൽചൊല്ലുന്നു കണ്ണയോടും.
കള്ളുകുടിച്ചു കിടക്കുന്നതാരമ്മെ
കള്ളിന്റെ ഡിഗ്രിയയഞ്ഞിടാതെ.
എന്നതുകേട്ടുടൻ കണ്ണയും
ചൊല്ലിനാൾ
എന്നുടെഭർത്താവാം രാമൻതന്നെ.
എന്നുപറഞ്ഞിട്ടു കണ്ണിണകൾ
കൊണ്ടു
വന്നുനിന്നീടുന്ന ചന്തുവിനെ
ഒന്നുകടാക്ഷിച്ചു കണ്ണയുംമെല്ലവെ
ചെന്നുചേർന്നീടിനാൾ ചാരത്തവൾ.
ചന്തുഎന്നവിദ്വാൻ കണ്ണയെ
കണ്ടപ്പോൾ
എന്തെല്ലാമൊതോന്നി ചന്തുവിനു.
അതുകേട്ടുകണ്ണയും കൺകൊണ്ടു
കാട്ടിനാൾ
അതാശയിക്കുന്നു എൻഭർത്താവും
എന്നീവിധത്തിലും ആംഗ്യങ്ങൾ
കാട്ടിനാൾ
കന്നിയാൾകണ്ണയും ചന്തുവോടും.

രാഗം–കാപ്പി – കാവടിചിന്ത

കള്ളുകുടിച്ചുമദിച്ചു ചന്തുക്കുട്ടി
കള്ളുകുറെകൂടെ പോരായല്ലൊ.
എന്നുപറഞ്ഞപ്പോൾ കണ്ണ
എന്ന പെണ്ണു
ചെന്നുഎടുക്കുവാൻ ഉള്ളിലേക്കും.
നല്ലകള്ളായിട്ടു കള്ളൊരുകുപ്പിയും
മെല്ലവെകൊണ്ടന്നു കണ്ണപ്പെണ്ണും
കള്ളുകുറേകൂടെ കൊണ്ടു
വന്നിട്ടുണ്ട് ഉള്ളം
തെളിവൊടെ മോന്തിക്കൊൾവിൻ.

രാഗം – ചെഞ്ചുരട്ടി – താളം – ആദി
മാതവർകുലത്തു തിത്ത എന്ന മട്ട്

എന്നുചൊല്ലീടിനാൾ കണ്ണയും മെല്ലവെ
വന്നിരിക്കുന്ന ചന്തുവോടായി.
താണുകൊടുക്കുമ്പോൾ മുത്തമിട്ടു
ചന്തു
ചേണുറ്റകൊങ്കയിൽ തൊട്ടാനല്ലൊ.
അപ്പോളവൾ നോക്കി
പുഞ്ചിരിക്കൊണ്ടിതു
സാപ്പാട്ടുരാമനും കാൺകത്തന്നെ.
സാപ്പാട്ടുരാമനും കാണാത്ത
ഭാവത്തിൽ
കീഴ്പ്പോട്ടുനോക്കി കിടന്നാനല്ലൊ.
ചില്ലിയുഗ്മങ്ങളാൽ തല്ലിവീഴ്ത്തീടിനാൾ
മെല്ലവേ ചന്തുവെ കണ്ണമോദാൽ.
ഇങ്ങിനെയങ്ങവർ തല്ലികളിച്ചിട്ടു
പൊങ്ങിയ കാമത്താൽ രണ്ടുപേരും
മന്മഥകൂത്തുകളാടുന്നേരം
സാപ്പാട്ടുരാമനും നോക്കിനാൻ
മെല്ലവെ
പിർപ്പാടു നിങ്ങൾക്കുസംഗമാവാം.
വന്നീടുകയെന്റെ സമീപത്തിൽ
ചന്തുവേ
തന്നീടുകെന്റെനീ കള്ളിൻവില.
സാപ്പാട്ടുരാമനും ചൊന്നപ്പോൾ
ചന്തുവും
മുപ്പർക്കു കാശുകൊടുത്താനല്ലൊ.
അഞ്ചണ കണ്ടപ്പോൾ സാപ്പാട്ടുരാമനും
നെഞ്ചിലടിച്ചു അലറിക്കൊണ്ട
ചൊല്ലിനാൻ രോഷത്താലെന്തെടൊ
ചന്തുവേ
ചൊല്ലാത്ത ദോഷത്താലല്ലോയിത.
എന്തൊരു കഷ്ടമാണിത്തരം ചെയ്ത
പന്തൊക്കും കൊങ്കയിൽ തൊട്ടതിന്റെ
കാശുതരാഞ്ഞതു എന്താണ ചന്തുവെ
കൂശുകയില്ലഞാൻ നിന്നെവിടാം.

(തുടരും)

# വംശഹത്യ

തിരുവങ്ങാട്ട് സി. കൃഷ്ണകുറുപ്പ്

ചോഴമണ്ഡലത്തിൽപ്പെട്ട തഞ്ചാവൂർജില്ലയിലുള്ള ശീർകാഴി എന്ന ദേശത്തിൽ സംബന്ധമൂർത്തിയെന്ന വാചാലനും സമർത്ഥനുമായ ഒരു വൈദിക ബ്രാഹ്മണനുണ്ടായിരുന്നു. 640 എ.ഡി.യിൽ അദ്ദേഹം പാണ്ഡ്യ നാട്ടിന്റെ തലസ്ഥാനമായ മധുരയിൽ ചെന്നുചേർന്നു. പാണ്ഡ്യ രാജാവിന്റെ മന്ത്രിയെ അദ്ദേഹം ആദ്യമായി വശീകരിച്ചു മന്ത്രിയിൽക്കൂടി; രാജപത്നിയേയും. ഇവരിരുവരിലുംകൂടി രാജാവിനേയും ശീഘ്രത്തിൽത്തന്നെ സ്വാധീനപ്പെടുത്തി.

മുമ്പത്തെ അദ്ധ്യായത്തിൽ നാം പ്രസ്താവിച്ചവിധത്തിൽ, മധുരയുടെ പടിഞ്ഞാറുഭാഗത്തായി സ്ഥിതിചെയ്തുവന്ന എട്ടുമലകളിലായി താമസിച്ചിരുന്ന എണ്ണായിരം ബുദ്ധഭിക്ഷുക്കളേയും പാണ്ഡ്യ രാജകിങ്കരന്മാരെ അയച്ച് അദ്ദേഹം മധുരയിൽ പിടിച്ചുകൊണ്ടുവരുവിച്ചു.

രാജപത്നിയും മന്ത്രിയും സംബന്ധനും ചേർന്നു രാജാവിനെ പ്രേരിപ്പിച്ചതനുസരിച്ച്, രാജാവ് ഈ ബുദ്ധഭിക്ഷക്കളുമായി സംബന്ധനെ ഒരു മതവാദത്തിൽ ഇടപെടുവിച്ചു. വാദത്തിൽ തോല്ക്കുന്ന കക്ഷിവധിക്കപ്പെടുന്നതാണെന്നുള്ള വ്യവസ്ഥയിൽ വാതുകെട്ടുകയും ചെയ്തു. മതവാദത്തിൽ സംബന്ധൻ തോറ്റുവെങ്കിലും ചില ചെപ്പടിവിദ്യകൾ കാണിച്ചുകൊണ്ട് ബുദ്ധഭിക്ഷുക്കൾ തോറ്റതായി അവസാനം തീർച്ചചെയ്യപ്പെട്ടു.

സംബന്ധന്റെ നേതൃത്വത്തിൽ, യാതൊരു സങ്കോചവും കൂടാതെ മധുരയിലുള്ള വൈകയീനദീതീരത്തിൽ ശൂലങ്ങൾ നാട്ടി, ഈ എണ്ണായിരം ഭിക്ഷുക്കളേയും ജീവനോടെകൂടിത്തന്നെ അവയിൽ കയറ്റി നിർദ്ദയം കൊന്നൊടുക്കി. തമിഴിലുള്ള 'തേവാരം' എന്ന മുഖ്യ ശൈവമതഗ്രന്ഥത്തിന്റെ ഒരു ഭാഗമായ സംബന്ധത്തിന്റെ കൃതിയിൽപ്പെട്ട 'ആലവായി പതികം' എന്ന പേരിൽ അറിയപ്പെടുന്ന പദ്യങ്ങൾ ഈ സംഭവത്തെപ്പറ്റി പാടപ്പെട്ടതാണ്.

ദീനദീനവും ഭയാനകവുമായ ഈ ചിത്രവധത്തിന്റെ സ്മാരകമായി, വൈദികബ്രാഹ്മണർ ഒത്തുചേർന്നു വർഷംതോറും മധുരയിൽ വെച്ചു 'കഴുവേറ്റി തിരുവിഴാ' എന്ന പേരിൽ ഒരു ഉത്സവം ഇന്നും കൊണ്ടാടി വരുന്നു. ഈ സംഭവം അറിയാനിടവരുമ്പോൾ ഏതു ഹൃദയാലുക്കളാണ് പ്രകമ്പിതരായി നിന്നുപോകാത്തത്.

സംബന്ധനും കൂട്ടരുംചേർന്ന് മധുരയിൽവെച്ച് ഈ ഭയങ്കര കൂട്ടക്കൊലയ്ക്ക് കളമൊരുക്കിക്കൊണ്ടിരുന്നപ്പോൾ ഈ ക്രൂരകൃത്യത്തിന്റെ ദൃക്സാക്ഷികളാകുവാനും തങ്ങൾ വിശ്വസിച്ചു വന്നിരുന്ന ബുദ്ധമതത്തെ കൈവിടുവാനും മടിയുണ്ടായിരുന്ന പാണ്ഡ്യരാജവംശ്യരിൽ ചിലരും അനേകം പാണ്ഡ്യനാട്ടുകാരുമായി ചേർന്ന് അയൽനാടായ കേരളത്തെ അഭയംപ്രാപിക്കാമെന്നോർത്തു പുറപ്പെട്ടു. മധുരജില്ലയുടേയും കേരളത്തിന്റേയും അതിരായി കിടക്കുന്ന സഹ്യപർവ്വതനിരകളുടെ വിടവുപാതകളിൽക്കൂടിയാണ് ഈ അഭയാർത്ഥികൾ കേരളത്തിൽ പ്രവേശിച്ചത്. ഈ സംഘത്തിൽപ്പെട്ട പാണ്ഡ്യരാജവംശാംഗങ്ങളുടെ പരമ്പരയാണ്

ഇപ്പോഴത്തെ പന്തളരാജവംശം എന്നതിൽ സന്ദേഹമില്ല. തങ്ങൾ പാണ്ഡ്യ രാജ വംശക്കാർതന്നെയാണെന്ന് അവർ അഭിമാനപുരസ്സരം ഇപ്പോഴും അവകാശപ്പെടുകയും ചെയ്യുന്നുണ്ട്.

അഭയാർത്ഥികളായി കേരളത്തിൽ പ്രവേശിച്ച ബുദ്ധമതസ്ഥരായ ഈ പാണ്ഡ്യനാട്ടുകാർ പല ശാഖകളായി പിരിഞ്ഞ്, ശബരിമല, പമ്പാതടം, നിലയ്ക്കൽ, രാജൻപാറ, കോന്നി, പറക്കുളം, അച്ഛൻകോവിൽ എന്നിവിടങ്ങളിലെല്ലാം താമസമാക്കി. ഇവയിൽപ്പെട്ട പലേ സ്ഥലങ്ങളിലും അന്നു നിലവിലിരുന്ന ബുദ്ധദേവാലയങ്ങളെ, അവർ തങ്ങളുടെ ആരാധനകേന്ദ്രങ്ങളാക്കി സ്വീകരിച്ചു. ആവശ്യമനുസരിച്ചു ചില ദേവാലങ്ങൾ പുതുതായി അവർ പണിയിക്കുകയും ചെയ്തു.

ഇന്നത്തെ ശബരിമലക്ഷേത്രം ഒരുപക്ഷേ, അന്നത്തെ അഭയാർത്ഥികളായിരുന്ന പാണ്ഡ്യരാജവംശാംഗങ്ങൾ നിർമ്മിച്ചു പ്രതിഷ്ഠിച്ചതായിരിക്കാം. അഥവാ പമ്പയിൽനിന്നു ഒരു ശാസ്താവിഗ്രഹം കൊണ്ടുവന്ന് അവർ ശബരിമലയിൽ പ്രതിഷ്ഠിച്ചു എന്നും വരാം. ഈവക ഏതോ കാരണവശാലായിരിക്കും, ശബരിമലയിലെ പ്രതിഷ്ഠാ മൂർത്തിയായ ശാസ്താവിനും പന്തളത്തുരാജാക്കന്മാർക്കും തമ്മിൽ കാലാന്തരത്തിൽ പിതൃപുത്രബന്ധം ആരോപിക്കുപ്പെടുവാൻ ഇടയായത്.

മേല്പറഞ്ഞ സംഭവങ്ങളെല്ലാം നടന്ന്, പിന്നീടും മൂന്നു നൂറ്റാണ്ടുകൾ കഴിഞ്ഞശേഷമാണ് കേരളത്തിൽ വൈദികവിപ്ലവവും, ബുദ്ധമതധ്വംസനവും നടന്നത്. അവയ്ക്ക് നേതൃത്വം വഹിച്ചയാൾ തീർച്ച യായും ഒരു പരശുരാമനുമാണ്. വിശ്വാസയോഗ്യങ്ങളായ പലേ പ്രമാണങ്ങളുടേയും പിൻബലത്തോടുകൂടി ഈ പ്രമേയത്തെ നമുക്കു തെളിവിൽ കൊണ്ടുവരുവാൻ സാധിക്കും.

കേരളത്തിനുപുറത്തുള്ള മറ്റു ഭാരതപ്രദേശങ്ങളിൽ നിന്നെല്ലാം ഒമ്പതാം നൂറ്റാണ്ടോടുക്കൂടി ബുദ്ധമതം നിശ്ശേഷം നിർമ്മാർജ്ജനം ചെയ്യപ്പെട്ടു കഴിഞ്ഞിരുന്നു. എന്നാൽ 970 എ.ഡി.യിൽ പരശുരാമൻ കേരളത്തെ ആക്രമി ക്കുന്നതുവരേക്കും ബുദ്ധമതം രാജകീയ പരിഗണനയോടു കൂടിയ ഒരു ബഹുജനമതമെന്ന നിലയിൽ കേരളത്തിന്റെ വടക്കേഅറ്റം മുതൽ തെക്കേഅറ്റം വരേക്കും നിലനിന്നിരുന്നു.

പത്താംനൂറ്റാണ്ടോടുകൂടി ബുദ്ധമതം ഇന്ത്യയിൽ നിന്നു പരി പൂർണ്ണമായും ബഹിഷ്കരിക്കപ്പെട്ടു.

ബുദ്ധമതത്തെ ഭാരതത്തിൽ നിന്നു രാജ്യവ്യാപകമായ തോതിൽ നശിപ്പിക്കുന്നതിലേക്കു വൈദികന്മാർക്ക് നാലഞ്ചു നൂറ്റാണ്ടുകൾക്കുമേൽ സുസംഘടിതമായും തുടർച്ചയായും അക്ഷീണപരിശ്രമം നടത്തേണ്ടി വന്നിട്ടുണ്ട്. മാനുഷ്യമൂല്യങ്ങൾക്കു യാതൊരുവിധ പരിഗണനകളും നല്കാതെ, ഈ ലക്ഷ്യം നേടുന്നതിലേക്ക് സ്ത്രീ–പുരുഷഭേദമെന്യേ ആയിരമായിരം കൊലകൾ അവർ നടത്തി. അനേകം ഭിക്ഷുണികളെ ബലമായി പരിവർ ത്തനം ചെയ്ത് വൈദികന്മാരായ തങ്ങളുടെ കാമസംതൃപ്തി വരുത്തു ന്നതിലേക്ക് ദേവദാസികളെന്ന ബിരുദം നല്കി പൊതുസ്വത്തെന്ന നില യിൽ ക്ഷേത്രങ്ങളിൽ അടിമകളാക്കി അവർ നടകെട്ടി.

(സാഹിത്യപ്രവർത്തക സഹകരണസംഘം 1962 - ൽ പ്രസിദ്ധീകരിച്ച 'കേരള ചരിത്രം പരശുരാമനിലൂടെ' എന്ന കൃതിയിൽ നിന്ന്.)

കവിത

## നിസ്സഹായൻ

മുരളി മങ്കര

ഞാൻ

അഹിംസയെ കുറിച്ചും

സ്നേഹത്തെ കുറിച്ചും

വായിക്കുകയായിരുന്നു.

നിറയെ രക്തക്കുഴലുകളുള്ള

ഹൃദയത്തിന്റെ ചിത്രംപോലെ

ഒരു പൂമ്പാറ്റ പറന്ന് പറന്ന്

എന്റെ പുസ്തകത്തിൽ ഇരുന്നു.

കള്ള ഉറക്കം നടിച്ച്

മടിയിൽ കിടന്ന പൂച്ച

അതിനു നേരെ

നഖം ഉയർത്തി.

പൂമ്പാറ്റയെ എനിക്ക് ഇഷ്ടമാണ്.

പൂച്ച എന്റെ സ്വന്തമാണ്

ഞാൻ;

ഒരു ലാർവയുടെ തപസ്സ് അഭിനയിച്ച്

അക്ഷരങ്ങളുടെ കുറുപ്പിൽ

ഒരു അസ്തമയത്തിന്റെ

നെടുവീർപ്പോടെ.

•

2010 September - November
Vakkarivu Monthly Volume No. 4 Issue No. 2
RNI No. KERMAL/2007/20519

Rs.20.00



Printed, Published and Edited & Owned by Manoj
Published from 'Gaya', Near Post Office, Old Bazaar, Kollengode, Palakkad Dt. and
Printed at Ess Pee Kay Printers, S.V.Street, Kollengode, Palakkad Dt., Kerala. Pin : 678 506.